# MALAYALAM SHORTHAND MANUAL

Adapted from



Phonography

## SIR ISAAC PITMAN

## മലയാളം ചുരുക്കെഴുത്തു

## A Practical Guide to the Acquisition of Malayalam Shorthand


BY

N. S. PANDALAI,

*Author of Malayalam Shorthand, Managing Director of Malayalam Shorthand Institute, Malayalam Shorthand Instructor of Government Schools of Commerce, and Inventor of Malayalam Typewriter.*


---


PUBLISHED UNDER THE AUTHORITY OF THE GOVERNMENT OF TRAVANCORE

---

APPROVED BY THE MADRAS GOVERNMENT

---

TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS.
1926.

Price Rs. 2-14-4.—Postage extra.] [First Edition—500 copies.




# വിഷയാനുക്രമണിക.

മെസ്സേഴ്സ വി. കൃഷ്ണമാചാരി, എം. ശ്രീനിവാസറാവു എന്നിവരുടെ പുസ്തകങ്ങളും, മലയാളം ചുരുക്കെഴുത്തിനെ സംബന്ധിച്ചേടത്തോളം "Any book approved after scrutiny" എന്നുമായിരുന്നു. ജിജ്ഞാസാപൂർത്തീകരണത്തിനായിഞാൻ മദ്രാസ് പ്രസിഡൻസിയിലുള്ള എല്ലാമലയാള അച്ചുക്കൂടങ്ങളിലേക്കും, ഗ്രന്ഥശാലകളിലേക്കും എഴുത്തുകൾ അയച്ചു. രണ്ടുമാസക്കാലത്തെ ആ പരിശ്രമത്തിൽ ഇങ്ങനെ ഒരു പുസ്തകമുള്ളതായിട്ടു തന്നെ അറിവില്ലെന്നു് വിവരിച്ചുള്ള നിരാശാജനകമായ മറുപടികളാണു കിട്ടിയതു്.

മററു ദ്രാവിഡഭാഷകളെപ്പോലെ തന്നെയോ, അതിൽ കൂടുതലായോ പ്രധാനവും പലവിധപണ്ഡിതന്മാരടങ്ങിയ പത്തുപന്ത്രണ്ടു ലക്ഷത്തിൽ പരം ജനങ്ങളുടെ മാതൃഭാഷയുമായ മലയാളഭാഷയ്ക്കു് ഒരു ചുരുക്കെഴുത്തുഗ്രന്ഥം ഈ കാലസ്ഥിതിക്കു് ഇല്ലല്ലോ എന്നുള്ള വ്യസനത്തോടുകൂടി ഞാൻ ഇംഗ്ലീഷുരീതിയിലുള്ള ചുരുക്കെഴുത്തു പഠിക്കാൻ ആരംഭിച്ചു. സാധിക്കുമെങ്കിൽ അതിനെ മലയാളഭാഷക്കു് ഉപയോഗപ്പെടുത്താം എന്നു എനിക്കു് ഉദ്ദേശ്യമുണ്ടായിരുന്നു. എന്നാൽ, മിസ്റ്റർ എം. എൽ. റാവു ബി. എ. ബി. കോമിനാൽ നടത്തപ്പെട്ടുവന്ന സാങ്കേതികപാഠശാലയിൽ അക്കാലത്തു ഒരു വിദ്യാർത്ഥിയായിച്ചേർന്നു് നാലുമാസം

കഴിഞ്ഞപ്പോൾ ശ്രീവാഴുംകോട് എന്ന പത്രത്തിൽ, തമിഴ്, തെലുങ്കു, ഈ ഭാഷകളിൽ ചുരുക്കെഴുത്തു കണ്ടുപിടിച്ച മേസ്സേഴ്സ് പി. കൃഷ്ണമാചാരി എം. ശ്രീനിവാസറാവു എന്നിവൎക്കു മദ്രാസ് ഗവമ്മെണ്ടു പാരിതോഷികമായി 250-ം 500-ം രൂപാവീതം കൊടുത്തതിനു പുറമെ ആ രീതിയുടെ അഭിവൃദ്ധിക്കായി പല മാൎഗ്ഗങ്ങളും ചെയ്തിരിക്കുന്നു എന്നും, മലയാളത്തിൽ ചുരുക്കെഴുത്തുഗ്രന്ഥം നിൎമ്മിച്ച മിസ്റ്റർ തോബിയാസക്കറിയാവാകട്ടെ കേരളീയരുടെ അനുമോദനാർഹൻകൂടി ആകാതെ ഇഹലോകം വെടിഞ്ഞിരിക്കുന്നുവെന്നും മററും വിവരിച്ചുള്ള ഒരു കുറിപ്പു വായിക്കുകയുണ്ടായി.

ഉപരിഅന്വേഷണങ്ങൾ നിഷ്ഫലങ്ങളെന്നു സമാധാനപ്പെട്ടിരുന്ന ഞാൻ, മലയാളം ചുരുക്കെഴുത്തു ഉണ്ടെന്നുള്ള വിവരം ഒരാളെങ്കിലും അറിഞ്ഞിരുന്നല്ലോയെന്നുള്ള സന്തോഷത്തോടെ പത്രാധിപക്കെഴുതിഅയച്ചു. മറുപടികിട്ടുംമുമ്പുതന്നെ അദ്ദേഹവുമായുള്ള അഭിമുഖസംഭാഷണത്തിനു ഭാഗ്യംസിദ്ധിച്ചു. ബാസൽ മിഷൻകാൎക്കുമാത്രമേ ആപുസ്തകത്തെ സംബന്ധിച്ച വിവരങ്ങൾ അറിയാൻ തരമുള്ളുവെന്നും, മിസ്റ്റർ സ്കറിയായുടെ നിഘണ്ടു മുതലായവ ആ പ്രസ്സിലാണ് അടിച്ചതെന്നും, അതിനാൽ വിവരം കാണിച്ചെഴുതണമെന്നുമുള്ള പത്രാധിപരുടെ ഉപദേശാനുസരണം

പ്രസ്കാക്ക് എഴുതി. മിസ്റ്റർ ജെ. ചന്ദ്രൻ, പെൻഷൻറു രജിസ്ത്രാർ, കോഴിക്കോട്, എന്ന മേൽവിലാസത്തിൽ എഴുതിയതിൽ മറുപടികിട്ടാതെ മൂന്നുമാസക്കാലം വിഷമിച്ചു. എങ്കിലും, ൧൦൯൬-ൽ മിസ്റ്റർ തോബിയാസ് കറിയായാൽ എഴുതപ്പെട്ട "സൂത്രലിപി" എന്ന ഗ്രന്ഥം മിസ്റ്റർ ജെ. ചന്ദ്രൻ എനിക്കു സമ്മാനമായി അയച്ചുതന്നു. ഇതിനുശേഷം പിററുമാൻരീതിയിലുള്ള ഇംഗ്ലീഷുഷോട്ട്ഹാൻറിനുപുറമെ, മലയാളംഷോട്ട്ഹാൻറ് പഠിച്ചുതുടങ്ങി. ഇംഗ്ലീഷുഷോട്ട്ഹാൻറു പഠിക്കുന്ന മൂന്നുവിദ്യാർത്ഥികളും ഒരു സ്ത്രീയുമുൾപ്പെടെ മലയാളം ചുരുക്കെഴുത്തു പഠിക്കുന്നതിന്, അന്നു എൻെറക്കൂടെ ആറാളുകൾ ഈ പദ്ധതി പഠിച്ചുവന്നു. ഒന്നുരണ്ടാഴ്ചകൊണ്ടു ശാസ്ത്രീയഭാഗങ്ങൾ നല്ലപോലെ മനസ്സിലാക്കിയെങ്കിലും അഞ്ചാറുമാസത്തെ പ്രായോഗികപരിശീലനത്തിൽ ഒരു മിനിട്ടിൽ മുപ്പതു വാക്കിൽക്കൂടുതൽ എഴുതാൻ സാധിക്കുന്നതല്ലെന്ന് ബോധപ്പെട്ടു. ചിന്തിച്ചതിൽ, തോബിയാസിസ്റ്റം ഒരു ഇതരലിപിനിർമ്മിതി മാത്രമേ ആയിട്ടുള്ളുവെന്നും, ആവശ്യാനുസൃതമായ വേഗം ലഭിക്കണമെങ്കിൽ അതിലെ വേഗം കുറയ്ക്കുന്നഭാഗങ്ങളായ തൊട്ടുകുറികൾ മാററണമെന്നും വ്യാകരണസംബന്ധമായ മാററങ്ങൾ വരുത്താതെ വിജയം നേടുന്നതു പ്രയാ

സമാണെന്നും എനിക്കു തോന്നി. അതിനാൽ കൂടുതൽ വേഗം സമ്പാദിക്കുന്നതിന് ഞങ്ങളെല്ലാവരുംകൂടി ആലോചിച്ചു. ഇപ്രകാരം പരിഷ്കരിച്ചു സിസ്റ്റം പഠിക്കുന്നതിനു ഞങ്ങൾ മൂന്നുപേരു മാത്രമായി ശേഷിച്ചു.

അക്കാലത്തു മലയാളമനോരമാപത്രത്തിൽനിന്ന്, ഐത്തൂർ മിസ്റ്റർ പി. സി. ചാക്കോ ഒരു പുതിയ ചുരുക്കെഴുത്തുരീതി കണ്ടുപിടിച്ചിരിക്കുന്നതായി അറിഞ്ഞു. ഞങ്ങളുടെ അഭ്യസനത്തിന് ആ സിസ്റ്റം വല്ല സഹായവും ചെയ്യുമോ എന്നു പരീക്ഷിക്കാൻവേണ്ടി അദ്ദേഹത്തിന് എഴുതിഅയച്ചതിൽ, മുൻപേർ കുറെ രൂപാ അയക്കുന്നപക്ഷം പഠിപ്പിക്കുന്നതാണെന്നുള്ള മറുപടിയാണു കിട്ടിയതു്. തല്ക്കാലധനദൌർബല്യത്താൽ പണമയക്കാൻ സാധിച്ചില്ല. എങ്കിലും ആ സിസ്റ്റം ഒന്നു കാണാൻവേണ്ടി അന്വേഷിച്ചതിൽ, ഒന്നു രണ്ടു മലയാളംസ്കൂൾ ഹെഡ്മാസ്റ്ററന്മാർ പഠിക്കുന്നുണ്ടെന്നറിഞ്ഞു. അന്നു ചവറസ്കൂൾഹെഡ്മാസ്റ്ററായിരുന്ന രാമകൃഷ്ണയ്യർ അവർകളുടെ പക്കൽ പുസ്തകം കാണുകയും, അതെഴുതി എടുക്കയും ചെയ്തു. അതിൽനിന്നും ഗ്രഹിച്ചതു് തോമ്പിയാസിസ്റ്റത്തിൽ ഞങ്ങൾ വരുത്തിയിട്ടുള്ള ഏതാനും ചില മാററങ്ങൾപോലെ, അതായതു്:—

മൂലലിപി ഒഴിച്ചുള്ള സർവ്വനാമങ്ങൾ, വിഭക്തികൾ, വിഭക്തിപ്രത്യയങ്ങൾ, വിഭക്ത്യാഭാസങ്ങൾ, കൃതിവിശേഷങ്ങൾ മുതലായ പലേ വ്യാകരണസംബന്ധമായ ഘടനകൾ വിട്ടും ചേർത്തും പരിഷ്ക്കരിക്കുകയെന്നുള്ളതായിരുന്നു. ഞങ്ങൾ പരിഷ്ക്കരിച്ച തോബിയാസിസ്റ്റത്തിനും മിസ്റ്റർ ചാക്കോയുടെ സിസ്റ്റത്തിനും ഏതാണ്ടു സാമ്യം കണ്ടതിനാൽ ഞങ്ങൾ അദ്ദേഹത്തിന്റെ പാഠശാലയിൽ ചേരാതെ അദ്ധ്യയനം തുടൎന്നു. ഒടുവിൽ ഞങ്ങൾ മൂന്നാളുകൾ പരീക്ഷക്കു ചേൎന്നതിൽ നിർഭാഗ്യവശാലൊ സിസ്റ്റത്തിന്റെ ശാസ്ത്രീയക്കുറവുകൊണ്ടൊ ഞങ്ങൾക്കു പരാജയമാണുണ്ടായതു്.

ഇതോടുകൂടി എന്റെ രണ്ടു സ്നേഹിതന്മാരും വിട്ടുപിരിഞ്ഞു. എന്നാൽ കേരളഭാഷക്കു സുസാദ്ധ്യമല്ലെന്നു പലരും കരുതിവന്നിരുന്ന ഈ കല നമ്മുടെ ഭാഷയിൽ എത്ര ശ്രമംചെയ്യേണ്ടിവന്നാലും പ്രായോഗികമാക്കിത്തീൎക്കുന്നതു പലതുകൊണ്ടും നന്നായിരിക്കുമെന്നും ഞാൻ കണ്ടുപിടിച്ചിട്ടുള്ള അച്ചെഴുത്തു യന്ത്രത്തിനു് ഇതു വിശിഷ്യ സഹായമായിരിക്കുന്നതാണെന്നുമുള്ള കൌതുകത്താൽ ഞാൻ പിറ്റ്മൻ, സ്ലോഉൻ ആൻഡ് ഡൂപ്ലോയൻ, ഡട്ടൻ, ഗ്രെഗ്സ്, ആക്ലി, സ്ക്രിപ്റ്റ്,

ഗാർഡൻ, അയ, സൽഡാനാ മുതലായ ഇംഗ്ലീഷുരീതിയിലുള്ള ഗ്രന്ഥങ്ങളും തമിഴ, തെലുങ്കു, മലയാളം, ഇവയുടെ ഇതേവരെ ഉണ്ടായിട്ടുള്ള ചുരുക്കെഴുത്തു ഗ്രന്ഥങ്ങളും അഭ്യസിച്ചും പരിശോധിച്ചും അവയിൽനിന്നെല്ലാം നമ്മുടെഭാഷക്ക് അനുയോജ്യമായതും വേഗത്തെ വൎദ്ധിപ്പിക്കുന്നതുമായ ഭാഗങ്ങളെ ചേൎത്തും ഇംഗ്ലീഷിലുള്ള സർ ഐസക്കപിററുമൻ രീതിയെ അടിസ്ഥാനപ്പെടുത്തിയും ഈ നൂതനഗ്രന്ഥം നിൎമ്മിക്കയുംചെയ്തു.

ഇംഗ്ലീഷിൽ പല സിസ്റ്റങ്ങളും ഉണ്ടെങ്കിലും ഈ പിററുമൻ രീതിയെ അവലംബിക്കാനുള്ള കാരണത്തെക്കുറിച്ച് രണ്ടു വാക്കുകൂടി ഇവിടെ പറയേണ്ടിയിരിക്കുന്നു. പിററുമൻ സിസ്റ്റം (൧൦൦) നൂറു വൎഷത്തിലധികംകാലമായി ലോകമൊട്ടുക്കു പ്രചാരപ്പെട്ടു നിലനിന്നുപോരുന്നതും, ശാസ്ത്രീയ പൂൎണ്ണത വന്നിട്ടുള്ളതെന്നു സൎവ്വരാലും സമ്മതിക്കപ്പെട്ടിട്ടുള്ളതുമായ ഒരു സിസ്റ്റമാകുന്നു. പിററുമൻ രീതി പഠിച്ചതിനുശേഷമാണു ഇന്ന് ഇംഗ്ലീഷിലുള്ള മററുരീതികളും തമിഴ, തെലുങ്കു മുതലായ ഭാഷകളിലുള്ള രീതികളും അവയുടെ നിൎമ്മാതാക്കൾക്കുണ്ടാക്കാൻ സാധിച്ചതു്; എന്നുമാത്രവുമല്ല, പിററുമൻരീതി പഠിക്കാത്ത ഒരാൾ ഏതെങ്കിലും ഒരു ഭാഷയിൽ ഒരു ലഘുലിപിനിൎമ്മിച്ചിട്ടു

ണ്ടെങ്കിൽ അതു പ്രയോഗസാദ്ധ്യമായി തീൎന്നിട്ടില്ലെന്നുള്ളതും എന്റെ അനുഭവമാണ്. അതിനാലത്രേ, കേരളഭാഷക്ക് അനുയോജ്യമായവിധത്തിൽ അവശ്യം വേണ്ട മാററങ്ങളോടുകൂടി പിററ്മൻരീതിയെ ഞാൻ അനുകരിക്കാൻ ഇടയായത്. സകലഭാഷകൾക്കുംകൂടി ഒരു ശബ്ദലിപിശാസ്ത്രം പോരാതെ വരുന്നതിനുള്ള കാരണം, ഓരോ ഭാഷകളിലും പ്രചുരപ്രചാരപദങ്ങൾക്കു പ്രത്യേകശബ്ദങ്ങളായിരിക്കുന്നതും ആമാതിരി പദങ്ങൾക്കു സങ്കേതശബ്ദലിപികൾ (ഗ്രാമലോഗ്സ് & സ്പെഷ്യൽകൺട്രാക്ഷൻസ്സ്) സങ്കല്പിച്ചിട്ടുള്ളതുമാകുന്നു. ഈ സങ്കല്പ ചിഹ്നങ്ങൾ ഉപയോഗിക്കാതെതന്നെ ശബ്ദങ്ങൾ പുറപ്പെടുവിക്കുന്നതിന്ന് ആവശ്യമുള്ള സമയത്തിന്റെ ആറിലൊരുഭാഗം സമയംകൊണ്ടു രേഖപ്പെടുത്തത്തക്കവണ്ണം ഉള്ള ഒരു സൂത്രലിപി ക്രമേണ നിൎമ്മിക്കാൻ കഴിയുമെന്നുകൂടി ഈ പിററ്മൻരീതി അഭ്യസിച്ചിട്ടുള്ള സൂക്ഷ്മദൃക്കുകൾക്കു മനസ്സിലാക്കാൻ കഴിയും.

മുൻ വിവരിച്ച എന്റെ ഈ നൂതനരീതി എത്രമാത്രം പ്രായോഗികമാണെന്നു പരിശോധിക്കുന്നതിനായി എന്റെ ചെലവിന്മേൽ ൧൯൧൯-ൽ ഞാൻ പഠിച്ചിരുന്ന പാഠശാലയോടുചേൎത്തു ഒരു ക്ലാസാരംഭിച്ചു. പ്രാരംഭത്തിൽ ൪൦ കുട്ടികളോളം

ക്ലാസിൽ ചേൎന്നിട്ടുണ്ടായിരുന്നു. എന്നാൽ രണ്ടു മാസത്തിനുശേഷം തിരുവിതാംകൂർഗവമ്മെൻറു വക ആലപ്പുഴ സാങ്കേതികപാഠശാലയിൽ ഇതരവാണിജ്യവിഷയങ്ങൾ നാട്ടുഭാഷയിൽ പഠിപ്പിക്കുന്നവയുടെകൂട്ടത്തിൽ ഇതുകൂടി പാഠപദ്ധതിയിൽ ചേൎത്തുകാണാത്തതിനാൽ ഗവമ്മെൻറംഗീകരണം സിദ്ധിക്കാത്ത ഈ നൂതനകലാഭ്യസനത്തിൽ വലിയ ഗുണമുണ്ടാകാൻ മാൎഗ്ഗമില്ലെന്നു കരുതി ഏഴു വിദ്യാൎത്ഥികൾ നീക്കി ശേഷമുള്ളവർ പിരിഞ്ഞുപോയി. ശേഷിച്ചവക്കും നിരാശാജനകമായ ഭാവങ്ങൾ ക്രമേണ കണ്ടുതുടങ്ങി. അപ്പോൾ എൻെറ കൈയിൽനിന്നുതന്നെ സകല ചെലവുകളുംകൊടുത്തു പഠിപ്പിച്ചുതുടങ്ങി. ൧൦൭൦-ൽ ഇവരിൽ ആറു വിദ്യാൎത്ഥികൾ പരീക്ഷക്കുചേൎന്നു. മൂന്നാളുകൾമാത്രം ഒന്നാം ക്ലാസിൽ വിജയികളായി. ഇവരിൽ ഒരാൾ ൫൦ രൂപാവരെയുള്ള ശമ്പളക്രമത്തിൽ തിരുവിതാംകൂർ നി. നി. സഭയിൽ ഗവമ്മെൻറുചുരുക്കെഴുത്തു റിപ്പോർട്ടരായും, വേറൊരാൾ ഇതേ ശമ്പളസ്കെയിലിൽ കൊച്ചി ഗവമ്മെൻറു നി. നി. സഭയിൽ റിപ്പോർട്ടരായും മറെറാരാൾ തിരുവിതാംകൂർ (സി. ഐ. ഡി.) രഹസ്യപോലീസുഡിപ്പാർട്ടുമെൻറിൽ ഗവമ്മെൻറുജീവനക്കാരനായും ജോലിനോക്കിവരുന്നു.

വിജയികളായവരിൽനിന്ന്, പ്രായോഗികമായ ഫലപ്രാപ്തിയിൽ പൊതുജനങ്ങൾക്ക പൂൎണ്ണമായ അനുഭവം വന്നതിനാൽ, ആയിടക്ക തിരുവിതാംകൂർ വിദ്യാഭിവൎദ്ധിനിസഭയുടെ ആഭിമുഖ്യത്തിൽ നടന്ന ഒരു മഹായോഗത്തിൽ പ്രോത്സാഹജനകമായി എനിക്ക് ഒരു സ്വൎണ്ണമുദ്രയെ സമ്മാനിച്ചു. ഇതിനിടക്ക പ്രജാസഭയിൽ മലയാളം ചുരുക്കെഴുത്തും അച്ചെഴുത്തും നടപ്പിൽവരുത്തണമെന്ന ഒരു നിവേദനം ഉണ്ടാകയും, ഗവമ്മെൻറ് അതിലേക്ക് അനുകമ്പാപൂൎവ്വം മറുപടികൊടുക്കയുംചെയ്തു. എനിക്ക വേണ്ട പ്രോത്സാഹനം ലഭിക്കാൻ ഒരു അപേക്ഷയും ബോധിപ്പിച്ചു. അക്കാലത്തു വേറെ രണ്ടു മാന്യന്മാരും അപേക്ഷകന്മാരായുണ്ടായിരുന്നു. അതിൽ ഒരാളുടെ സിസ്റ്റം ഗവമ്മെൻറിൻെറ പരിശോധനകാലംവരെയും അയച്ചുകൊടുത്തിട്ടില്ലെന്നുള്ള കാരണത്താൽ തള്ളപ്പെടുകയും ഐത്തൂർ മിസ്റ്റർ പി. സി. ചാക്കോയുടേയും എൻെറയും സിസ്റ്റം ചുരുക്കെഴുത്തുവിദഗ്ദ്ധനും ഗവമ്മെൻറു സിക്രട്ടറിയുമായ ബ്രഹ്മശ്രീ ടി. പി. രാമസുബ്ബയ്യർ അവർകളെ ഏല്പിക്കയും ചെയ്തു. എൻെറ രീതി തമിഴ, തെലുങ്കു മുതലായ ദ്രാവിഡഭാഷകളോടു യോജിച്ചും പിററുമൻ സിസ്റ്റത്തെ അനുകരിച്ചും ശാസ്ത്രീയരീതിയിൽ നിൎമ്മിച്ചിട്ടുള്ളതെന്നും പരീക്ഷകപോയിട്ടുള്ള

കുട്ടികൾ അറുപതുശതമാനത്തിൽ കൂടുതൽ മാർക്കുവാങ്ങി വിജയികളായിട്ടുണ്ടെന്നും കാണുന്നതിനാൽ പ്രോത്സാഹിപ്പിക്കേണ്ടതാണെന്നുള്ള അദ്ദേഹത്തിന്റെ അഭിപ്രായത്തെ ഗവമ്മെന്റംഗീകരിച്ച് ഗവമ്മെന്റു സാങ്കേതികപാഠശാലയിൽ ഇതൊരു വിഷയമായും മററു ഇംഗ്ലീഷുസ്കൂളുകളിൽ ഇതൊരൈച്ഛികവിഷയമായും ഏർപ്പെടുത്തിയതിനുപുറമെ ഗവമ്മെന്റുചെലവിന്മേൽ ഈ പുസ്തകം പ്രസിദ്ധീകരിക്കുന്നതിനും ഉത്തരവുണ്ടായി.

തി. വി. മഹാസഭയുടെ പാരിതോഷികദാനത്തിനുശേഷം ഇതിന്റെ ഒരു കൈയെഴുത്തുകാപ്പി നാട്ടുനീങ്ങിയ ശ്രീമൂലംതിരുനാൾ മഹാരാജാവുതിരുമനസ്സിലെ തൃപ്പാദങ്ങളിൽ അടിയറവെയ്ക്കുകയും കല്പിച്ച് ഒരു രത്നാംഗുലീയം സമ്മാനമായി തരികയുംചെയ്തു.

പരിശോധനാനന്തരമുണ്ടായ ഉത്തരവനുസരിച്ചു വാണിജ്യപാഠശാലയിൽ പാഠ്യവിഷയമായി ഏർപ്പെടുത്തിയപ്പോൾ എന്നെ ഹജൂരിൽ നിന്നും ആലപ്പുഴ സാങ്കേതികപാഠശാലയിലേക്കയച്ചു. ആ സന്ദർഭത്തിൽ സ്ഥലത്തുള്ള മാന്യപത്രാധിപന്മാരുടെ വകയായി ഒരു സ്വർണ്ണമെഡലും ചുരുക്കെഴുത്തുവിദ്യാർത്ഥികളുടെ വകയായി ഒരു മംഗളപത്രവും എനിക്കു ലഭിച്ചു.

എട്ടുകൊല്ലത്തൊളം കാലം പ്രായോഗിക പരീക്ഷണത്തിൽ അപ്പോഴപ്പോഠം നേരിട്ടിട്ടുള്ള വിഷമങ്ങളെ ശാസ്ത്രരീതിയിൽ കഴിയുന്നതു പരിഹരിച്ചും എൻെറ ജീവിതകാലത്തിൻെറ പ്രധാന ഭാഗമായ പത്തൊൻപതു വൎഷത്തെ ഈ വേലക്കു ത്യാഗം ചെയ്തും എൻെറ ശക്തിക്കനുസരണമല്ലാത്തവണ്ണമുള്ള ൨൦൦൦-ൽ ചില്ലാനംരൂപായോളം ഉണ്ടായനഷ്ടത്തെ അവഗണിച്ചും ബന്ധുമിത്രാദികളുടെ വിരോധാക്ഷേപങ്ങളെ സഹിച്ചും ഏറിയകാലംകൊണ്ടു ഞാൻ വരച്ചുണ്ടാക്കിയ ഒരു കലാശാസ്ത്രമാത്രമാണിതു.

പ്രസ്തുതഗ്രന്ഥം പൂൎണ്ണതയെ പ്രാപിച്ചിട്ടുണ്ടെന്നുള്ള അഭിമാനമോ വിശ്വാസമോ എനിക്കില്ല. ഈ ഗ്രന്ഥത്തെ മനസ്സിരുത്തി വായിക്കുന്നവരൊ ഇതരശബ്ദലിപിശാസ്ത്രങ്ങളിൽ വൈദഗ്ധ്യം സമ്പാദിച്ചിട്ടുള്ളവരൊആയ മഹാന്മാർ പരിഷ്കരിക്കാവുന്ന ഭാഗങ്ങളെ അറിയിച്ചു തരണമെന്നപേക്ഷിക്കയും ആ ഭാഗങ്ങളെ മദിരാശി ,,ഷോൎട്ട്ഹാൻഡ് അസോസിയേഷൻ'' ഭൂരിപക്ഷമനുസരിച്ച് അടുത്തപതിപ്പിൽ ശരിപ്പെടുത്തിചേൎത്തുകൊള്ളാമെന്നറിയിക്കയും ചെയ്തുകൊള്ളുന്നു.

ഈ അവസരത്തിൽ ഈ കലയുടെ ആവശ്യത്തേയും അതിൻെറ പ്രചാരണമാൎഗ്ഗങ്ങളേയും കുറിച്ചു രണ്ടുവാക്കുകൂടി എഴുതേണ്ടതായിട്ടുണ്ടു.

൧. ഓരോരാജ്യങ്ങളിൽ ഭരണപരിഷ്ക്കാരചിഹ്നങ്ങളായി കൌൺസിലുകളും മററു മഹാസഭകളും നാൾക്കുനാൾ ഉണ്ടായിക്കൊണ്ടിരിക്കുന്ന ഇക്കാലത്തു് ആ വക സഭാനടപടികളെ അക്ഷരംപ്രതി ചുരുങ്ങിയസമയംകൊണ്ടു് എഴുതി എടുക്കുന്നതിനും അതുവഴി സകലജനങ്ങൾക്കും അവിടെ ഹാജരായിരുന്നവരെപ്പോലെയുള്ള അറിവുണ്ടാകുന്നതിനും;

൨. അദ്ധ്യാപകന്മാക്കു് എത്രയും ചുരുങ്ങിയ സമയം കൊണ്ടു നോട്ടുകൾ തയ്യാറാക്കുന്നതിനും; അദ്ധ്യാപകസംഘങ്ങളിൽ നടക്കപ്പെടുന്നതും കുറിച്ചു സൂക്ഷിച്ചാൽ തങ്ങളുടെ ഭാവിജീവിതത്തിൽ പലഗുണങ്ങൾ ചെയ്യുന്നതുമായ പ്രസംഗങ്ങൾ എഴുതി എടുക്കുന്നതിനും;

൩. അദ്ധ്യേതാക്കൾക്കു ക്ലാസുകളിൽ നടക്കുന്ന നോട്ടുകൾ വളരെ വേഗത്തിൽ എഴുതി എടുക്കുന്നതുകൊണ്ടു സമയലാഭമുണ്ടാകുന്നതിനും;

൪. വാണിജ്യ വ്യവസായശാലകൾ ബാങ്കുകൾ മുതലായവയിലും മലയാളം എഴുത്തുകുത്തുള്ള മററുഡിപ്പാർട്ടുമെൻറുകളിലും അപ്പഴപ്പോൾ നടക്കുന്ന എഴുത്തുകുത്തുകൾ താമസം നേരിടാത്തവിധത്തിൽ നടത്തുന്നതിനും;

൫. കോടതികളിൽ നടക്കുന്ന സാക്ഷിമൊഴി, ഹീയറിംഗുനോട്ടു മുതലായവ വേഗത്തിൽ

കുറിച്ചെടുത്തു സൂക്ഷിക്കുന്നതുകൊണ്ടു വക്കീലന്മാർക്ക് ഉപരി കേസുനോട്ടത്തിനു സൌകര്യവും കക്ഷികൾക്കു ധനലാഭവും ഉണ്ടാകുന്നതിനും;

൩. മദ്രാസുഗവർമ്മെന്റിൽ നിന്നു ഏർപ്പെടുത്തീട്ടുള്ള ഗൂഢചാര രഹസ്യ (സി. ഐ. ഡി.) പോലീസുഡിപ്പാർട്ടുമെന്റുകാർ പ്രക്ഷോഭജനകങ്ങളോ രാജദ്രോഹകരങ്ങളോ ആയ പ്രസംഗങ്ങളോ രഹസ്യസംഭാഷണങ്ങളോ നടക്കുന്നെങ്കിൽ അവയെ ഉടനുടൻ രേഖപ്പെടുത്തി പരിശോധിച്ചു മുൻകരുതൽ ചെയ്തു ജനക്ഷേമത്തെ വർദ്ധിപ്പിക്കുന്നതിനു ഗവർമ്മെന്റിനെ ഉൽബോധിപ്പിക്കുന്നതിനും;

൪. സ്വതന്ത്രജീവിതം കഴിക്കണമെന്നുദ്ദേശിക്കുന്ന ഒരു പത്രാധിപർക്കോ, ലേഖകനോ, പത്രറിപ്പോർട്ടർക്കോ ഉദ്ദിഷ്ടഫലസിദ്ധിക്കുതകുന്നതിനും;

ഈ കലാഭ്യസനം സാമാന്യദൃഷ്ടിക്ക് അപരിത്യാജ്യമായിട്ടുള്ളതാകുന്നു.

ഇപ്രകാരമെല്ലാം ഉപയോഗമുള്ള ഈ ശാസ്ത്രീയകലയുടെ സുസ്ഥാപിതമായ വളർച്ച, ബഹുമാനപ്പെട്ട ഗവണ്മെന്റിന്റേയും സ്വരാജ്യാഭിമാനികളായ നാട്ടുകാരുടേയും ഔൽസുക്യത്തേയും സഹായത്തേയും ആശ്രയിച്ചാണിരിക്കുന്നത്. ഇംഗ്ലണ്ടിൽ സാങ്കേതികകലാപ്രചരണാർത്ഥം അവിടുത്തെ

മഹാരാജാവുൾപ്പെട പല മഹാന്മാരുടെ രക്ഷാധികാരത്തിൽ സംഘങ്ങൾ ഏൎപ്പെടുത്തി അവയുടെ മേൽനോട്ടത്തിൽ സാങ്കേതികപാഠശാലകൾ, വായനശാലകൾ, ചുരുക്കെഴുത്തുപത്രങ്ങൾ, മാസികകൾ മുതലായവയും മത്സരപരീക്ഷകളും നടത്തുകയും വിജയികൾക്കു ബഹുമതിമുദ്രകളും സ്ഥാനമാനങ്ങളും നൽകി കലകളെ പോഷിപ്പിക്കുകയും ചെയ്തുവരുന്നുണ്ടു്. അതുപോലെ ഇവിടെയും ചില പ്രസ്ഥാനങ്ങൾ നടത്തേണ്ടതാണു്. ബന്ധുമിത്രാദികൾ ഇതു കേൾക്കുമ്പോൾ ഈ ഗ്രന്ഥനിൎമ്മിതിയുടെ പ്രാരംഭഘട്ടത്തിൽ എനിക്കു ലഭിച്ചതുപോലെയുള്ള ആക്ഷേപസൂചകമായ പുഞ്ചിരിയായിരിക്കും പ്രോത്സാഹനമായി ഇപ്പോഴും നൽകുന്നതെങ്കിലും മഹത്തുക്കളുടെ അനുഗ്രഹമുണ്ടാകുമെങ്കിൽ ഫലപ്രാപ്തിയിൽ കൊണ്ടുവരാൻ സാധിക്കുമെന്നുതന്നെയാണു് എന്റെ ഉത്തമവിശ്വാസം.

എന്നാൽ ഈ നാട്ടിലെ ജനങ്ങളുടെ വിദ്യാഭ്യാസം ഉദ്യോഗത്തെമാത്രം ലക്ഷ്യമാക്കിയാണെന്നു് അനുഭവപ്പെട്ടിരിക്കുന്ന ഇക്കാലത്തു നാട്ടാരുടെ സഹായസഹകരണങ്ങൾകൊണ്ടുമാത്രം ഇതു പ്രചുരപ്രചാരമായിത്തീൎന്നു നാട്ടിനു നന്മയെ ചെയ്യുമൊയെന്നുള്ളതു സംശയാധീനമായ ഒരു സംഗതിതന്നെ.

മലയാളം എഴുത്തുകുത്തുള്ള എല്ലാ ഡിപ്പാർട്ടുമെൻറുകളിലും രഹസ്യപ്പോലീസു വകുപ്പി (സി. ഐ. ഡി) ലും വിദ്യാഭ്യാസവകുപ്പിലും മേലാൽ ഉണ്ടാകുന്ന ഒഴിവുകൾക്കു സാധാരണയോഗ്യതയ്ക്കുപുറമെ ചുരുക്കെഴുത്തുയോഗ്യതകൂടിയുള്ളവരുടെ അപേക്ഷകളെ പ്രത്യേകം പരിഗണിക്കുന്നതാണെന്നൊരു വ്യവസ്ഥ ഉണ്ടാകുന്നപക്ഷം ഈ കലയ്ക്കു് ഒരുവിധം മതിയായ പ്രോത്സാഹനം ലഭിക്കുന്നതാണു്.

എൻെറ അജ്ഞതകൊണ്ടു് ഈ ഗ്രന്ഥരചനയിൽ വല്ല ന്യൂനതകളും പററിയിട്ടുണ്ടെങ്കിൽ അതിനുള്ള അപമാനം എനിക്കും, ബാക്കിശ്രമങ്ങൾ കേരളീയർക്കു ഫലപ്രദമാകുന്നെങ്കിൽ അവക്കുള്ള ബഹുമതി ഈ ഗ്രന്ഥനിർമ്മാണവിഷയത്തിൽ എന്നെ പ്രേരിപ്പിച്ചു വേണ്ട ഉപദേശങ്ങൾ തന്നു് എന്നെ സഹായിച്ചിട്ടുള്ള വന്ദ്യഗുരുനാഥന്മാരായ ബ്രഹ്മശ്രീ എം. ലക്ഷ്മണറാവു ബി. എ., ബികോം. അവർകൾക്കും ബ്രഹ്മശ്രീ ഉള്ളൂർ എസ്സ്. പരമേശ്വരയ്യർ എം. എ., ബി. എൽ. എം. ആർ. എ. എസ്സ്. അവർകൾക്കും ഗവണ്മെൻറു സിക്രിട്ടറിയും ചുരുക്കെഴുത്തുവിദഗ്ദ്ധനുമായ ബ്രഹ്മശ്രീ ടി. പി. രാമസുബ്ബയ്യർ ബി. ഏ. അവർകൾക്കും ഇരിക്കട്ടെ.

ഭാഷാസംബന്ധമായ പല വിലയേറിയ ഉപദേശങ്ങൾ തന്ന് എന്നെ അനുഗ്രഹിച്ചിട്ടുള്ള ശ്രീമാന്മാരായ എം. രാജരാജവൎമ്മ എം. എ., ബി. എൽ., അവർകൾ പി. കൃഷ്ണൻതമ്പി ബി. എ., അവർകൾ കെ. ചിദംബരവാദ്ധ്യാർ ബി. എ., അവർകൾ ആററൂർ കൃഷ്ണപിഷാരോടി അവർകൾ മുതലായവരോടും എനിക്കുള്ള കൃതജ്ഞതയെ ഈഅവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

അവസാനത്തിൽ ചേൎത്തിട്ടുള്ള ബ്ലാക്കുകൾ ലിതോഗ്രാഫ് ചെയ്തു ആർട്ടു പ്രിൻറിംഗുവർക്ക്സുകാർക്കു പിററുമൻ കമ്പനിക്കാർ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള പുസ്തകരീതിപോലെ വേല എത്രയും വൃത്തിയായി ചെയ്വാൻ സാധിക്കുമെന്ന് എന്റെ പ്രൂഫ്പരിശോധനയിൽ എനിക്കു ബോധപ്പെട്ടിട്ടുണ്ട്. എന്നാൽ ഈ ഒന്നാംപതിപ്പിൽ കൊടുത്തിട്ടുള്ള അനുബന്ധങ്ങളിലെ സ്ഥൂലസൂക്ഷ്മങ്ങൾ എന്റെ നിൎദ്ദേശപ്രകാരമാണ് അധികപ്പെട്ടുപോയിട്ടുള്ളതു്. ആർട്ടുപ്രിൻറിംഗുവർക്ക്സുകാരോടുള്ള കൃതജ്ഞതയേയും ഞാൻ ഈ അവസരത്തിൽ പ്രദർശിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം,
൩൦-൯-൦൭

എൻ. എസ്. പണ്ടാല.

# ശാങ്കരീയശബ്ദലിപി

എന്ന

## മലയാളം ചുരുക്കെഴുത്ത്.

---

### അദ്ധ്യായം ൧.

### സൂചനയും, വ്യഞ്ജനങ്ങളും.

൧. ശ്രീവാഴുംകോട്, കൊച്ചി, മലബാർ മുതലായ സ്ഥലങ്ങളിലെ ഭാഷയായ മലയാളഭാഷ തന്നെ ശബ്ദഭാഷയാണെങ്കിലും, അതിൽ നടപ്പുള്ള കയ്യെഴുത്തുലിപികളുടേയും, അച്ചെഴുത്തുലിപികളുടേയും ശബ്ദങ്ങളെ പുറപ്പെടുവിക്കുന്നതിനാവശ്യമുള്ളതിൽ എത്രയോ കൂടുതൽസമയം കൊണ്ട് വളച്ചുതിരിച്ച് എഴുതപ്പെടുന്നവയാണെന്നും, നാം അഭ്യസിയ്ക്കാനാരംഭിയ്ക്കുന്ന ലിപികൾ ശബ്ദത്തെ പുറപ്പെടുവിയ്ക്കുന്നതിനാവശ്യപ്പെടുന്നതിൽ ആറിലൊന്നു സമയംകൊണ്ടു രേഖപ്പെടുത്തത്തക്കവണ്ണം നിർമ്മിച്ചിട്ടുള്ളവയാകയാൽ ഇതിനു നാമകരണം ചെയ്യേണ്ടതു „ശബ്ദലിപി" എന്നാണെങ്കിലും, നാട്ടുനടപ്പുകൊണ്ട് „സംക്ഷിപ്തലിപി ചുരുക്കെഴുത്ത്, ഹ്രസ്വലിപി, ലഘുലിപി, സൂത്രലിപി" എളുപ്പാക്ഷരം മുതലായി പല പേരുകളും

G. P. T. 970500--30.9-01. B

പറഞ്ഞുവരുന്നുണ്ടെന്നുമാണ് അദ്ധ്യേതാക്കൾ ആദ്യമായിമനസ്സിലാക്കേണ്ടതു്.

(എ) അമ്മ എന്നു് ഭാഷാക്ഷരത്തിലെഴുതുമ്പോൾ രണ്ടക്ഷരങ്ങൾ കൊണ്ടു് രണ്ടു ശബ്ദങ്ങളെ കുറിക്കുന്നു. അതിനു നാം ഇപ്പോൾ സങ്കല്പിച്ചിട്ടുള്ള ലിപികൊണ്ടു കുറിക്കുമ്പോൾ ഒരു രേഖ കൊണ്ടുമാത്രം കുറിക്കാൻ സാധിക്കുന്നു.

(ബി) ഓരോ രേഖയും ഓരോ ശബ്ദത്തെ മാത്രം കുറിക്കുന്നതും, അതിനെ അദ്ധ്യേതാക്കൾ മനസ്സിനു് എന്നപോലെ കൈക്കും നല്ലപോലെ പരിശീലിക്കേണ്ടതുമാകുന്നു.

(സി) ചുരുക്കെഴുത്തു പഠിയ്ക്കാനാരംഭിയ്ക്കുന്ന എല്ലാ വിദ്യാർത്ഥികളും രൂളിട്ട ബുക്കും, പേനയുമാണ് ഉപയോഗിയ്ക്കേണ്ടതു്. പ്രായോഗികമായി നോക്കുന്നപക്ഷം പെൻസിലിനേക്കാൾ കയ്യടതെളിയുന്നതിനു പേനയാണ് അധികം നന്നു് എന്നു തെളിഞ്ഞിട്ടുണ്ടു്; എങ്കിലും സൌകര്യ്യം അധികം പെൻസിലാണ്. ചില സമയങ്ങളിൽ പേന ഉപയോഗിക്കാറുണ്ടെങ്കിലും, പ്രസംഗമെഴുത്തു മുതലായവയ്ക്കു പേന ഉപയോഗിയ്ക്കുന്നതു് അത്ര സൗകര്യ്യപ്രദമല്ലാത്തതിനാൽ ഈ പുസ്തകാഭ്യസനം തീരുന്നതുവരെ പേന ഉപയോഗിയ്ക്കേണ്ടതും, അതിനുശേഷമുള്ള അഭ്യസനം പെൻസിൽകൊണ്ടു ശീലിക്കേണ്ടതുമാണ്.

(ഡി) ശബ്ദലിപികൾ എളുപ്പത്തിൽ വരയ്ക്കത്തക്കവണ്ണം വേണം പേനപിടിയ്ക്കുവാൻ. കയ്യടം മേശപ്പുറത്തോ, എഴുതുന്ന ബുക്കിലോ ഉറപ്പിക്കരുതു്. എളുപ്പത്തിൽ കയ്യടം നീക്കത്തക്കവണ്ണം മേശയുടെ വക്കിൽ കയ്യടത്തിനു മേൽവശമുള്ള ഭാഗം ഉറപ്പിയ്ക്കേണ്ടതാണു്. ശബ്ദലിപിലേഖകൻ പ്രാസംഗികന്റെ മുൻവശത്തുതന്നെ ഇരിക്കണം. എഴുതാനിരിക്കുന്ന മേശയുടെ വക്കും, എഴുതുന്ന ബുക്കിന്റെ വക്കും ചരിവില്ലാത്തവിധം ചേൎത്തുവയ്ക്കണം. അധികം മൂൎച്ച കൂടിയതോ, കുറഞ്ഞതോ അല്ലാത്ത "ഫൌണ്ടൻ പേനാ"യും പേനയോ, പെൻസിലോ പിടിയ്ക്കാത്തവിധത്തിൽ "മാൎദ്ദവമുള്ള കടലാസ്സും" ഉപയോഗിക്കേണ്ടതാണു്. ആരംഭത്തിൽതന്നെ വേഗത്തെ കൂട്ടാൻ ശ്രമിക്കരുതു്. ഈ രീതിയനുസരിച്ചു നിശ്ചയിച്ചിട്ടുള്ള ഓരോ രേഖകളും ഘനംകൂട്ടിയും, കുറച്ചും, വൃത്തിയായും, നീളത്തിനു് ഐകരൂപ്യം വരുത്തിയും എഴുതത്തക്കവണ്ണം ദൃഢപ്പെടുത്തണം.

(ഇ) ആരംഭഘട്ടത്തിലുണ്ടാകുന്ന ബുദ്ധിമുട്ടിനേയും, കുഴപ്പത്തേയും, മുഷിവിനേയും, വകവയ്ക്കാതെ കൃത്യനിഷ്ഠയോടും, ക്ഷമയോടും, നിരന്തരമായി പരിശ്രമിയ്ക്കുന്ന ഒരു വിദ്യാൎത്ഥിക്കു് ഈ പുസ്തകംകൊണ്ടുമാത്രം ഇതിനെ എളുപ്പത്തിൽ അഭ്യസിയ്ക്കാൻ സാധിക്കുന്നതാണു്.

(എഫ്) അധികം വേഗത്തിലും, പ്രയാസംക്രൂടാതേയും ഇതിനെ അഭ്യസിക്കാൻ ഒരു വിദ്യാർത്ഥിക്ക് ഒരു ഉപാദ്ധ്യായന്റെ സഹായം ആവശ്യമാകുന്നു. ഉപാദ്ധ്യായനിൽനിന്നും വല്ല സംശയങ്ങളും നിവർത്തിക്കാൻ സാധിക്കാതെ വരുമ്പോൾ „ചുരുക്കെഴുത്തുസംഘ"ത്തോട് എഴുതിചോദിച്ചാൽ നിവൃത്തിയുള്ളിടത്തോളം സഹായിക്കുവാൻ സന്തോഷമുള്ളവരായിരിക്കും.

(ജി) പുസ്തകാഭ്യസനം മുഴുവനും തീരുന്നതിനു മുൻപു പുതിയ പുതിയ വാക്കുകൾ എഴുതുവാനുള്ള ഉദ്യമം അബദ്ധപരിശീലനത്തിനിടയാകുന്നതാണ്.

൭. "ലഘുലിപിവ്യഞ്ജനങ്ങൾ" * B. I. നോക്കുക.

൮. ലിപികൾ:— നാം പുറപ്പെടുവിക്കുന്ന ശബ്ദത്തെ എഴുതിക്കാണിക്കുന്ന രൂപത്തിന് „ലിപി" എന്നു പറയപ്പെടുന്നു. നമ്മുടെ അക്ഷരമാലയെ ശബ്ദശാസ്ത്രമനുസരിച്ചു സ്വരങ്ങൾ, വ്യഞ്ജനങ്ങൾ എന്നു രണ്ടു പ്രധാനഭാഗങ്ങളായി ഭാഗിച്ചിരിക്കുന്നു.

---

* B ബ്ലോക്ക്. ബ്ലോക്കുകളും അഭ്യാസങ്ങളും അനുബന്ധമായി ചേർത്തിട്ടുണ്ട്.

൩. എ. മേല്പോട്ടേക്കെഴുതുന്ന അക്ഷരങ്ങൾ എല്ലാം പൂൎണ്ണാക്ഷരങ്ങളായും കീഴ്പോട്ടെഴുതുന്ന അക്ഷരങ്ങൾ എല്ലാം അൎദ്ധാക്ഷരങ്ങളായും, അതേ സംബന്ധിച്ചുള്ള അദ്ധ്യായങ്ങൾ അഭ്യസിക്കുന്നതുവരെ, ഉച്ചരിക്കേണ്ടതാണ്.

൪. വ്യഞ്ജനങ്ങളെ മലയാളഭാഷയെ സംബന്ധിച്ചിടത്തോളം ശുദ്ധവ്യഞ്ജനങ്ങൾ (ചില്ലുകൾ) എന്നും, വ്യഞ്ജനങ്ങൾ എന്നും രണ്ടായി ഭാഗിക്കാവുന്നതാണ്. സ്വരത്തോടുകൂടിയും കൂടാതേയും ശബ്ദിക്കുന്നതിനും, എഴുതുന്നതിനും സാധിക്കുന്ന അക്ഷരങ്ങളെ ശുദ്ധവ്യഞ്ജനങ്ങൾ എന്നു പറയുന്നു. ഇങ്ങനെ ആറക്ഷരങ്ങളാണു നമുക്കുള്ളത്. ചുരുക്കെഴുത്തിന്റെ സൗകൎയ്യത്തിനുവേണ്ടി ഈ ശുദ്ധവ്യഞ്ജനങ്ങളേയും വ്യഞ്ജനങ്ങളോടു ചേൎത്തു നാം വ്യവഹരിക്കുന്നു. ഈ ചില്ലുകളും അതിഖരഘോഷങ്ങളും ഉൾപ്പെടെ മുപ്പത്തൊൻപതു ലിപികളാണു നമുക്കുള്ളത്. അതിഖരഘോഷങ്ങൾ കൂടാതെയുള്ള ഇരുപത്തൊൻപതു വ്യഞ്ജനങ്ങളുടെ ഒരു പട്ടിക B. I-ൽ കൊടുത്തിട്ടുണ്ട്.

൫. B. I-ൽ കൊടുത്തിട്ടുള്ള ലിപികളെ അഥവാ, രേഖാസമൂഹങ്ങളെ സൂക്ഷ്മമെന്നും, സ്ഥൂലമെന്നും, അവയെ ഋജുവെന്നും, വക്രമെന്നും ഭാഗിച്ചിരിക്കുന്നു

ന്ന ഫ, യ, ഴ, ഫ്, ഞ, എന്ന അക്ഷരങ്ങളൊഴികെ ശേഷമുള്ള എല്ലാ അക്ഷരങ്ങളും ക്ഷേത്രഗണിതപ്രകാരം എളുപ്പത്തിൽ മനസ്സിലാകത്തക്കവണ്ണം B. II-ഫ-ൽ വരച്ചു കാണിക്കുന്നു.

൧. രേഖകളെ എഴുതുന്നതിൽ നീളത്തിന്ന് ഐകരൂപ്യമുണ്ടായിരിക്കണം. ഇതിൽ ദൃഷ്ടി വയ്ക്കാത്തപക്ഷം മേൽ പഠിയ്ക്കുന്നതിൽ അഥവാ, അക്ഷരങ്ങളെ നീളത്തിൽ കൂട്ടുകയും, കുറയ്ക്കുകയും ചെയ്യേണ്ടിവരുമ്പോൾ ബദ്ധിമുട്ടിന്നിടയാകുന്നതിനാലാണ് രേഖകളുടെ ഐകരൂപ്യത്തിൽ നിർബ്ബന്ധിയ്ക്കുന്നതു്. രേഖകളുടെ ആരംഭത്തിന്ന് തലയെന്നും, അവസാനത്തിന്ന് അററമെന്നും പറയപ്പെടുന്നു. ലിപികൾക്കു ഉപയോഗിക്കുന്ന കുറികൾക്ക് (രേഖകൾക്ക്) വിട്ടും, ലംബം, ഇടലംബം, വലലംബം, കീഴ്‌വക്രം, മേൽവക്രം, ഇടവക്രം, വലവക്രം, മേൽഇടവക്രം, മേൽവലവക്രം, കീഴ് ഇടവക്രം, കീഴ്‌വലവക്രം എന്ന സംജ്ഞകൾ കല്പിക്കപ്പെട്ടിരിക്കുന്നു.

ഉദാഹരണം B. II-വ നോക്കുക.

൨. ഹ്രസ്വലിപിരേഖകളെ വരയ്ക്കേണ്ടക്രമം B. III-ൽ വരച്ചുകാണിക്കുന്നു.

B. III-ൽ കൊടുത്തിട്ടുള്ള അക്ഷരങ്ങളെ ഉറച്ചുപറഞ്ഞു് എഴുതി ശീലിക്കണം.

൯. ഹ്രസ്വലിപിവ്യഞ്ജനങ്ങൾ (൧) മേല്പോട്ടേയ്ക്കെഴുതുന്നരേഖകൾ, (൨) കീഴ്പോട്ടേയ്ക്കെഴുതുന്നരേഖകൾ, (൩) മേൽപോട്ടേയ്ക്കും കീഴ്പോട്ടേയ്ക്കും എഴുതുന്നരേഖകൾ, (൪) വിട്ടരേഖകൾ ഇങ്ങനെ നാലായി ഭാഗിക്കപ്പെട്ടിരിക്കുന്നു.

ഉദാഹരണം B. IV-൧ നോക്കുക.

൧൦. ച, ജ എന്ന വ്യഞ്ജനങ്ങൾക്കും, മേല്പോട്ടേയ്ക്കെഴുതുന്ന റ, ര എന്ന വ്യഞ്ജനങ്ങൾക്കും ചരിവിലും, വരയ്ക്കുന്ന മാതൃകയിലും വ്യത്യാസമുണ്ട്. എന്നുമാത്രമല്ല; റ, ര എന്ന രേഖകൾ മേല്പോട്ടേയ്ക്കെഴുതുന്നതിനാൽ ച, ജ എന്ന രേഖകളേക്കാൾ ചരിവുകൂടുതലാണ്. ച, ജ എന്ന രേഖകൾ മുകളിൽനിന്നും കീഴ്പോട്ടേയ്ക്കെഴുതുന്നതിനാൽ ഒരു കോണത്തിന്റെ ലംബരേഖയോടടുപ്പിച്ചും, റ, ര എന്ന രേഖകൾ താഴെനിന്നും മേല്പോട്ടേയ്ക്കെഴുതുന്നതിനാൽ ഒരു കോണത്തിന്റെ വിട്ടരേഖയോടടുപ്പിച്ചും ആണ് നില്ക്കുന്നതു്. ആദ്യം ഇതുകൾ തമ്മിൽ തിരിച്ചറിയാൻ പ്രയാസമുണ്ടെങ്കിലും സ്വല്പപരിചയംകൊണ്ടു് ആ പ്രയാസം നീങ്ങിപ്പോകുന്നതാണ്. B. IV-൨-ൽ കൊടുത്തിരിയ്ക്കുന്ന മാതൃക ഇതിനെ തെളിയിക്കും.

അഭ്യാസം ൧.

ഭാഷാക്ഷരത്തിലെഴുതുക.

## അഭ്യാസം ൨.

### ചുരുക്കെഴുത്തിലെഴുതുക.

ക. മ. പ. ച. ട. വ. യ. ര. ല. ല.

ള. ര. റ. ഷ. ണ. ഫ. ങ. ഗ. ഡ. മ. ഫ.

ബ. ഭ. ന്ധ. ജ. ഡ. വ. യ. ഫ. ഴ. ള. ര.

റ. ഫ. സ. ശ. ഫ. ഴ. ള. ല. ജ. ഭ. ധ.

മ. ഴ. ഷ. ണ. ക. ശ. ണ. ഫ. ഫ. സ. ച.

ച. ഞ. ണ. ന്ധ. റ. മ. സ. ഷ. ണ. ന.

ങ. ഞ. ര. ഫ. വ. ണ. ഷ. ല. ള. ര. റ.

ഷ. ല. ള. റ. ര. ക. ഗ. ച. ജ. ട. ഡ.

ത. ഭ. പ. ബ. ന. ങ. മ. ന്ധ. ത. ഭ. സ.

ശ. വ. ഞ. ല. ള. റ. ര. ള. ര. റ.

ഷ. ണ. യ. ഴ. ഫ. ങ. ശ. ഭ. ജ. ഗ.

റ. ള. ങ. ബ. ജ. ണ. ത. ഫ. സ. ഭ.

ല. റ. ണ. ഷ. യ. ഴ. ഫ. ജ.

*N. B.*—ഇതിൽ താഴെ വരകൊടുത്തിട്ടുള്ള അക്ഷരങ്ങളെ മേല്പോട്ടേക്കെഴുതുക.

---

## അദ്ധ്യായം ൨.

## സ്വരങ്ങൾ.

൧൧. വാ തുറന്ന് പ്രതിബന്ധംകൂടാതെ ഒന്നോ അധികമോ മാത്രകൊണ്ട് പുറപ്പെട്ടുവിയ്ക്കുന്ന ശബ്ദത്തിന് "സ്വരം" എന്നു പറയപ്പെടുന്നു.

൧൨. മലയാളഭാഷയിൽ ആകെ പതിനെട്ടു സ്വരങ്ങളുണ്ടെങ്കിലും, പതിന്നാലു സ്വരങ്ങൾകൊണ്ട് മിക്കവാറും നമ്മുടെ ആവശ്യം പൂർത്തിയാകുന്നതാണ്. ഇവയിൽ ൧൨ സ്വരങ്ങളെ ഹ്രസ്വമെന്നും, ദീർഘമെന്നും രണ്ടായി ഭാഗിച്ചിരിക്കുന്നു.

൧൩. ഒരു മാത്രകൊണ്ട് ശബ്ദിയ്ക്കുന്ന സ്വരങ്ങളെ ഹ്രസ്വസ്വരങ്ങളെന്നും, ഒന്നിലധികം മാത്രകൾകൊണ്ട് ശബ്ദിയ്ക്കുന്നവയെ ദീർഘസ്വരങ്ങളെന്നും പറയുന്നു.

ഹ്രസ്വസ്വരങ്ങൾ:— അ. എ. ഇ. ഋ. ഒ. ഉ. ഇവയും, ദീർഘസ്വരങ്ങൾ:— ആ. ഏ. ഈ. ൠ. ഓ. ഊ. ഇവയും ആകുന്നു.

൧൪. ഈ ശാസ്ത്രപ്രകാരം മേൽ പറഞ്ഞ ഹ്രസ്വസ്വരങ്ങളിൽ ആദ്യത്തെ മൂന്നെണ്ണം ഒരു സൂക്ഷ്മബിന്ദുകൊണ്ടും, ദീർഘസ്വരങ്ങളിൽ ആദ്യത്തെമൂന്നെണ്ണം ഒരു സ്ഥൂലബിന്ദുകൊണ്ടും കുറിക്കപ്പെടുന്നു.

൨൪. രണ്ടാമത്തെ മൂന്ന് ഹ്രസ്വസ്വരങ്ങൾ ഒരു സൂക്ഷ്മഹ്രസ്വരേഖകൊണ്ടും, രണ്ടാമത്തെ മൂന്ന് ദീർഘസ്വരങ്ങളെ ഒരു സ്ഥൂല ഹ്രസ്വരേഖകൊണ്ടും കുറിയ്ക്കപ്പെടുന്നു. B. V- നോക്കുക.

൨൫. സ്വരങ്ങളെ സൂചിപ്പിയ്ക്കുന്ന കുറികൾക്ക് ചിഹ്നം എന്നു പറയപ്പെടുന്നു.

൨൬. ഈ സ്വരങ്ങളെ (ചിഹ്നങ്ങളെ) വ്യഞ്ജനരേഖയോടടുപ്പിച്ച് തൊടാതെ മുൻപിലോ, പിൻപിലോ, ആദ്യമോ, മദ്ധ്യമോ, അവസാനമോ ആയി കുറിച്ചിരിക്കുന്നു.

൨൭. ഈ രേഖകളുടെ ആദ്യം ഒന്നാംസ്ഥാനമെന്നും, മദ്ധ്യം രണ്ടാംസ്ഥാനമെന്നും, അവസാനം മൂന്നാംസ്ഥാനമെന്നും പറയപ്പെടുന്നു.

൨൮. സ്ഥാനം കണക്കാക്കുന്നത് രേഖകളുടെ തലമുതല്ക്കാണ്. കീഴ്പോട്ടേയ്ക്കെഴുതുന്ന രേഖകളെ സംബന്ധിച്ചിടത്തോളം രേഖകളുടെ മുൻപിലോ പിൻപിലോ സ്ഥാനം കണക്കാക്കേണ്ട മാതൃക B. VI-൨-ൽ കൊടുത്തിരിയ്ക്കുന്നു. വിട്ട രേഖകളെ സംബന്ധിച്ചിടത്തോളം മുൻപിലോ പിൻപിലോ സ്ഥാനം കണക്കാക്കേണ്ട മാതൃക B. VI-൧-ൽ കൊടുത്തിരിക്കുന്നു. മേല്പോട്ടേയ്ക്കെഴുതുന്ന രേഖകളെ സംബന്ധിച്ചിടത്തോളം മുൻപിലോ പിൻപിലോ സ്ഥാനം കണക്കാക്കേ

ണ്ടതു് B. VI-ന.ൽ കൊടുത്തിരിയ്ക്കുന്നതുപോലെയാകുന്നു.

൨൦. രേഖാസ്വരങ്ങളെ കുറിയ്ക്കേണ്ടതു് രേഖകളുടെ ചരിവും വളവും നോക്കി അതിനു യോജിച്ചവിധത്തിലാണ്. എന്നാൽ സമകോണം വരത്തക്കവിധത്തിൽ കുറിച്ചു് കാണിക്കുന്നതു് സൗകര്യവും, എഴുത്തിനു വേഗവും ജനിപ്പിയ്ക്കുന്നതാകുന്നു. രേഖകളുടെ മുൻപിൽ കുറിയ്ക്കപ്പെടുന്ന സ്വരങ്ങൾ ശബ്ദിച്ചതിനുശേഷം രേഖയെ ശബ്ദിയ്ക്കേണ്ടതും, രേഖയ്ക്കുശേഷം കുറിയ്ക്കപ്പെടുന്ന സ്വരങ്ങൾ രേഖ ശബ്ദിച്ചതിനുശേഷം ശബ്ദിയ്ക്കേണ്ടതുമാകുന്നു.

൨൧. വിട്ടരേഖകളെ സംബന്ധിച്ചിടത്തോളം രേഖകളുടെ മുകൾഭാഗം മുൻപും, കീഴ്ഭാഗം പിൻപുമാകുന്നു.

൨൨. ലംബരേഖകളുടേയും, വക്രരേഖകളുടേയും വലത്തുവശം മുൻപും, ഇടത്തുവശം പിൻപുമാകുന്നു.

ഉദാഹരണം B. VI-ർ നോക്കുക.

൨൩. എ. രേഖകൾ വരച്ചു അവസാനിപ്പിച്ചതിനുശേഷംവേണം സ്വരചിഹ്നം കാണിയ്ക്കുവാൻ.

൨൬. സംജ്ഞാപദം:—നമ്മുടെ ഭാഷയിൽ ധാരാളം ഉപയോഗത്തിൽവരുന്ന വാക്കുകളെ ഹ്രസ്വലിപി അക്ഷരമാലയിൽപെട്ട ഒരക്ഷരംകൊണ്ടു കുറിയ്ക്കുന്നതിന് "സംജ്ഞാപദം" എന്നും, ആ വാക്കിന് "പദസംജ്ഞ" എന്നും പറഞ്ഞിരിക്കുന്നു. ഇവകളെ വിദ്യാൎത്ഥികൾ ദിവസവും ഒരു പ്രാവശ്യം വീതം എഴുതേണ്ടതാണ്.

൨൭. ഈ പുസ്തകത്തിൽ കൊടുത്തിട്ടുള്ള അഭ്യാസങ്ങളിൽ ഇത്തരം കുറെ വാക്കുകൾ കൊടുത്തിട്ടുള്ളതു് വരിയുടെ മുകളിലും, വരിയിൽതൊട്ടും, വരിയിൽകൂടിയും എഴുതപ്പെട്ടുന്നു. ഇതിനെ വിദ്യാൎത്ഥികൾ ഹൃദിസ്ഥവും, കരസ്ഥവുമാക്കേണ്ടതാണ്.

അഭ്യാസം ൬ എ.

സംജ്ഞാപദം.

അഭ്യാസം ൬ ബി.

ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൭.

ചുരുക്കെഴുത്തിലെഴുതുക.

കം. കേ. ഞെ. ജെ. ടെ. ണെ. തെ. ദെ. നെ. വെ. രെ. മ്പെ. മെ. യെ. രെ. ലെ. ഗോ. ഞാ. ചെ. ടി. ഞ. തെ. ബു. മാ. ളി.

ലോ. ലെ. ജെ. വി. ശ. ഷി. ദി. ഫി. ഫി.

ളി. ഞൊ. കൊ. ങീ. ചെ. ടൂ. ബാ. മീ. ണീ.

യാ. ഫാ. ശാ. രോ. ഫാ. വെ. ഷി. ളീ.

രോ. റെ. ഫി. ഛീ. ടാ. കെ. ഗി. ങീ. ച്യ.

ടെ. ടൂ. ബി. ഌ. ളം. രാ. രോ. ളീ. വോ.

ശ്രു. ഷാ. ഌ. ഞെ. ണീ. ടെ. കെ. ശ്രു. ഞി.

ച്യൂ. ങ. ഛാ. ഛ. ളാ. ഌ. തി. ളി. ശ്രു.

ലോ. വോ. ഷു. താ. ദീ. വെ. ടി. കൃ. ശ്രു.

ന്ദു. ചൊ. ഫെ. രീ. ഝ. ഫൈ. ള്ള. ശേ.

ള്ള. ഷു. രെ. വാ. ത്ര. ള്ള. താ. ബ്യൂ. മി. കി.

ഫൈ. ഞൈ. ഞേ. ത്ര. ള്ള. രെ. സോ. ഫൈ.

ള്ള. ശോ ഷൈ. ഫോ. യി. മൃ. ന്വി. തി.

ടോ. ണി. ണെ. കം. ഫൈ. ഗോ. റോ. റാ.

രോ. സൊ. ഫോ. ളൈ. ശി. ശോ. ഷോ. രേ.

യ്യ. മോ. മൃ. ത്ര. യ. യം. യെ. സ്യ. ത്ര. ഝ.

ണെ. ടോ, ഗോ. ളൈ. ഷോ. സെ. റോ. റാ.

റീ. ളൈ. വാ. രെ. ഫോ. തീ. മൃ. നെ.

ണൊ. ബു. കൃ. ളോ. ലൃ. റം. മീ. സെ.

റീ. ഡാ. ള്ലോ. റ. വി. രു. യ്യ. പു. ഋ.
ബെ. തെ. ണെ. കു. ഫീ. ള്ലോ. ലീ. റെ. ലൂ.
തെ. ള്ലോ. ഡി. ഫി. ലെ. രം. മ്ല. ക്രൂ. യെ.
ചെ. പു. ഋ. പെ. തെ. ങി. ണാ. ടി. ലു.
റെ. ഹെ. റ. മി. സ്യ. ള്ലോ ട്ടൂ. ടൊ. ഹെ
വി. ലൂ. രീ. യെ. മെ. വെ. ഒ. ചെ ബോ.
തൊ. യോ. ണെ. ളെ. ഫി. ഷു. ഷി. ണി.
ജോ. ടി. ഹെ. ഫി.

*N. B.*—ഇവയിൽ താഴെ വരകൊടുത്തിട്ടുള്ള അക്ഷരങ്ങളെ മേല്പോട്ടെഴുതുക.

---

## അദ്ധ്യായം ൩.

### രേഖാബന്ധം.

൨൭. ഒരു വാക്കെഴുതുന്നതിനാവശ്യമുള്ള അക്ഷരങ്ങളെല്ലാം ഒരേവേഗത്തിൽ പെൻസിൽ ഉയർത്താതേയും അറയ്ക്കാതേയും ആദ്യത്തെ അക്ഷരത്തിൻെറ അവസാനഭാഗവും, അതിനടുത്ത അക്ഷരത്തിൻെറ ആദ്യഭാഗവും ചേർത്തെഴുതി അവസാനിപ്പിയ്ക്കേണ്ടതാണ്. B. VII-൨-ൽ കൊട്ട

ത്തിട്ടുള്ള മാതൃക മനസ്സിലാക്കി രേഖകൾ ചേൎത്തു കൊള്ളേണ്ടതാണ്.

൨൬. സാധാരണമായി, ഷ, ണ, ല, ള, എന്ന രേഖകളൊഴികെയുള്ള എല്ലാരേഖകളേയും രേഖകളുടെ ചരിവും, വരയ്ക്കേണ്ടക്രമവും അനുസരിച്ചു തുടൎന്നുവരുന്ന രേഖകളെ ചേൎക്കേണ്ടതാണ്. എന്നാൽ ഷ, ണ, ല, ള, എന്ന രേഖകളോടു മററു രേഖകൾ ചേൎക്കുമ്പോൾ മേൽപറഞ്ഞ സൂത്രത്തിനു വിപരീതമായി ചിലപ്പോൾ ചേൎക്കാം.

ഉദാഹരണം B. VII. ൨-നോക്കുക.

൨൭. ഞ, വ, ത, ദ, മേല്പോട്ടേയ്ക്കെഴുതുന്ന ല, ള, എന്ന രേഖകളുടെ മുൻപിൽ വരുന്ന ഷ, ണ, എന്ന രേഖകൾ മേല്പോട്ടേയ്ക്കെഴുതേണ്ടതാണ്.

ഉദാഹരണം B. VII. ൩-നോക്കുക.

൨൮. ഞ, വ, ട, ഡ, കീഴ്പോട്ടേയ്ക്കെഴുതുന്ന ല, ള, എന്ന രേഖകൾക്കു ശേഷം വരുന്ന ഷ, ണ, എന്ന രേഖകൾ മേല്പോട്ടേയ്ക്കെഴുതേണ്ടതാണ്.

ഉദാഹരണം B. VII. ൪-നോക്കുക.

ശേഷമുള്ള രേഖകളോടു ഷ, ണ, മിക്കവാറും കീഴ്പോട്ടേയ്ക്കെഴുതേണ്ടതാണ്.

൨൯. മേല്പോട്ടേയ്ക്കും, കീഴ്പോട്ടേയ്ക്കും എഴുതാറുള്ള ല, ള, എന്ന രേഖകളെ എഴുതേണ്ട

ക്രമം B. VII. ൭-ൽ വരച്ചു കാണിച്ചിരിക്കുന്നു.

൰൦. രേഖകൾ വരയ്ക്കുമ്പോൾ ഒരു വാക്കിന്റെ ആദ്യസ്വരം അൎഹിക്കുന്ന സ്ഥാനം മുതല്ക്കാണ് ആ വാക്ക് എഴുതിത്തുടങ്ങേണ്ടതു്.

ഉദാഹരണം B. VII. ന്ന- നോക്കുക.

൰൧. രണ്ടു വിട്ടരേഖകളോ രണ്ടു ലംബരേഖകളോ ചേൎത്തെഴുതുമ്പോൾ മദ്ധ്യേ ഒരു ബന്ധം കാണിയ്ക്കേണ്ടതാണ്.

ഉദാഹരണം * B. VII. ൧-നോക്കുക.

൰൨. രണ്ടു വക്രരേഖകൾ ചേൎന്നുവരുമ്പോൾ ഈ ബന്ധം കാണിയ്ക്കേണ്ട ആവശ്യമില്ല.

ഉദാഹരണം * B. VII. വൃ-നോക്കുക.

൰൩. ച, ജ, എന്ന രേഖകളോ, മേല്പോട്ടെഴുതാറുള്ള റ, ര, എന്ന രേഖകളോ ഒരു വാക്കായി തനിച്ചു നില്ക്കുമ്പോൾ ചരിവുകണ്ടു മനസ്സിലാക്കത്തക്കവണ്ണം എഴുതണം. എന്നാൽ, ഈ രേഖകൾ മററു രേഖകളോടു ചേൎന്നുവരുമ്പോൾ ചരിവുകളെ കുറിച്ചു ഗണിയ്ക്കേണ്ട ആവശ്യമില്ല.

ഉദാഹരണം B. VII. ൻ-നോക്കുക.

൰൪. രണ്ടു രേഖകൾ ചേൎന്നു വരുമ്പോൾ

* B. VII. ൧-ം വൃ-ം ഭാഗങ്ങൾ അന്യബന്ധം ൰൩-ാമതു വകുപ്പു നോക്കുക.

ആദ്യത്തെ രേഖയുടെ മൂന്നാംസ്ഥാനത്തു കുറിയ്ക്കപ്പെടേണ്ട സ്വരം രണ്ടാമത്തെരേഖയുടെ മുൻപിൽ മൂന്നാംസ്ഥാനത്തു കുറിയ്ക്കപ്പെടേണ്ടതാകുന്നു.

ഉദാഹരണം B. VII. ൨൦ നോക്കുക.

അഭ്യാസം ൧ എ.

സംജ്ഞാപദം.

അഭ്യാസം ൧ ബി.

ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൨.

പുതുക്കെഴുത്തിലെഴുതുക.

കര. തിരി. മിഴി. പുര. ചെടി. കീരി. തരി. പിടി. മുല. കടി. ചൊടി. ചിരി. ഇര. തെരി. കോടി. മൊഴി. തള. മടി. തുണി. പൊളി. പാല്. മേശ. മേനി. മോടി. നടി. പേട. മേട. വേളി. ക്രൂര. താലി. അമര. ഞവര. അകല. അണലി. രമണി. തരുണി. കയില്. കുലവാഴ. വടിവാള്. മൂട്ടപടം. പിടിപാട്. തേരാളി. വേണാട്. ദീപാളി. പീടിക. ഗുണവതി. കൊട്ടമതി. ക്രൂവളം. ചോറൂണ്. ഗേഹിനി. നീതി. പിരി. വീതി. ലളിത. ലതിക. മാനിനി. മാറിമാറി. കോമാളി. ചകരി. മാല. ചൂഡാമണി. പെരുവഴി. പെരുമ്പാമ്പ്. കേശവ.

## അദ്ധ്യായം ൪.

### അതിഖര, ഘോഷ, ദ്വിത്വ, കൃ, കാദി.

൩൬. അതിഖര, ഘോഷങ്ങളെ കുറിക്കുന്നതിന്ന ബിന്ദുസ്വരങ്ങൾക്കു B. VIII-ൽ ഒന്നാം ചിഹ്നവും, ഘോഷസ്വരങ്ങൾക്കു B. VIII-ൽ രണ്ടാം ചിഹ്നവും ഉപയോഗപ്പെടുത്തുന്നു.

ഉദാഹരണം B. IX. ൧ നോക്കുക.

൩൭. ക്ക, ച്ച, ട്ട, ത്ത, പ്പ, മുതലായ അക്ഷരങ്ങൾ (ഒരേ അക്ഷരം ഇരട്ടിയ്ക്കുന്നതിന്) „ദ്വിത്വം" എന്നു പറയപ്പെടുന്നു. ദ്വിത്വങ്ങളെ കാണിയ്ക്കുന്നതിന് ബിന്ദുസ്വരങ്ങൾക്കും രേഖാസ്വരങ്ങൾക്കും യഥാക്രമം B. VIII-ൽ ൩-ം, ൪-ം നമ്പർ ചിഹ്നങ്ങൾ ഉപയോഗപ്പെടുത്തുന്നു.

ഉദാഹരണം B. IX. ൨ നോക്കുക.

൩൮. കൃ,ാദിശബ്ദങ്ങളെ കുറിയ്ക്കുന്നതിന് ബിന്ദുസ്വരങ്ങൾക്കും രേഖാസ്വരങ്ങൾക്കും യഥാക്രമം B VIII-ൽ ൫-ം, ൬-ം നമ്പർ ചിഹ്നങ്ങൾ ഉപയോഗപ്പെടുത്തുന്നു.

ഉദാഹരണം B. IX. ൩ നോക്കുക.

൩൯. കാ,ാദിശബ്ദങ്ങളെ കുറിയ്ക്കുന്നതിന് ബിന്ദുസ്വരങ്ങൾക്കും രേഖാസ്വരങ്ങൾക്കും യഥാക്രമം B. VIII-ൽ ൭-ം, ൮-ം നമ്പർ ചിഹ്നങ്ങളെ ഉപയോഗപ്പെടുത്തുന്നു.

ഉദാഹരണം B. IX. ൪ നോക്കുക.

൩൯. അതിഖര,ഘോഷങ്ങളോടും, ദ്വിത്വങ്ങളോടും ക്യാദിശബ്ദങ്ങൾ ചേൎത്തു കാണിക്കുന്നതിനു ബിന്ദുസ്വരങ്ങൾക്കും രേഖാസ്വരങ്ങൾക്കും യഥാക്രമം B VIII-ൽ ൩, ൧൦, ൧൩, ൧൪, നമ്പർ ചിഹ്നങ്ങൾ ഉപയോഗപ്പെടുത്തുന്നു.

൪൦. അതിഖര, ഘോഷങ്ങളോടും, ദ്വിത്വങ്ങളോടും കാ,ാദി ശബ്ദങ്ങൾ ചേൎത്തു കാണിക്കുന്നതിന് ബിന്ദുസ്വരങ്ങൾക്കും, രേഖാസ്വരങ്ങൾക്കും യഥാക്രമം B. VIII-ൽ ൧൧, ൧൨, ൧൫, ൧൬ എന്നു നമ്പർ ചിഹ്നങ്ങൾ ഉപയോഗപ്പെടുത്തുന്നു.

അഭ്യാസം ൭ എ.

സംജ്ഞാപദം.

അഭ്യാസം ൭ ബി.

ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൮.

ചുരുക്കെഴുത്തിലെഴുതുക.

അനപായം. പരിചിത. വെളിച്ചം. ആഭിചാരം. ഖനനം. ഖനി. ഖരം. ഖേദം. ഖ്യാതം. ഖ്യാതി. ഘടികാരം. ഘട്ടം. ഝങ്കാരം. ഝടുതി. ഢമ്മാനം. ധ്യാനം. നഖം. ധനാശി. ധരണി. ധോരണി. ധവളം. ധാന്യം. ധാരണ. ധാവള്യം.

ധീരത. ധൂളി. നക്കി. നടത്ത. നനഞ്ഞ, നരിപ്പ്. കെട്ട്. നീട്ട്. ന്യൂനത. പഠിപ്പ്. പട്ടം: പട്ടാട. പട്ടിണി. പഠനം. വധിനി. പന്നഗം. ഫലം. ഭാഗ്യം. ഭാഗീരഥി. നാരായണി. ഭാമ. ഭൃതം. ഭീതി. ഭീരു. ഭീഷണി. ഭൂഷണം. ഭാരതം. ഭോഷം. മണ്ണെണ്ണ. കണ്ണാടി. മത്തി. മദ്ധ്യം. മധുര. മദ്യം. വ്യാസം. വെണ്ണ. ഹൃദ്യം. വക്കത്ത്. കിഴക്ക്. വിധി. വിളക്ക്. വേട്ട. മുക്കൂട്ട്. മുഴക്കം. മേധാവി. യോദ്ധാവ്. പഞ്ഞി. വഴക്ക്. വിദ്യ. കപ്പിക്കൂട്ടം. കട്ട. വെണ്ണീറ്. മെത്തപ്പായ്. പത്തി. അത്തിപ്പഴം. തത്തക്കൂട്ടം. വയ്യാവേലി. കൊല്ലക്കുടി. മുല്ലപ്പൂവ്. കൊന്നത്തെങ്ങ്. കാപ്പിക്കുരു. അമ്മാനയാട്ടം. വെള്ളക്കുതിര. അത്താഴമൂട്ട്. പത്തായക്കൂട്ടം. കള്ളിച്ചെടി. വല്ല. ആക്ക് വാക്ക്. വകുപ്പ്. പൊക്കം. തക്കം. മുഖതാവിൽ. അമ്മ. വന്നു. വ്യവഹാരം. അടയാളം. ബഹുമാനം. ശേഷി. ശേമുഷി. പുഴക്കം.

---



## അദ്ധ്യായം ൬.

## സ്വരമിശ്രങ്ങൾ.

൪൫. മലയാളഭാഷയിൽ സ്വരങ്ങളെ സംബന്ധിച്ചിടത്തോളം ഹ്രസ്വമെന്നും ദീർഘമെന്നും രണ്ടായി ഭാഗിച്ചിട്ടുണ്ടെങ്കിലും, ശബ്ദം, എഴുത്തി

ൻെറവേഗത, ഇവയെ അടിസ്ഥാനപ്പെടുത്തി എഴുതീട്ടുള്ള ഈ പുസ്തകത്തിൽ „യ" എന്ന വ്യഞ്ജനത്തേയും സ്വരങ്ങളുടെ കൂട്ടത്തിൽ ചേൎത്ത് വ്യവഹരിയ്ക്കുന്നു. ഐ, ഐഅ, ഔ, ഔഅ, അയ, ആയ, മുതലായ ഒന്നിലധികം സ്വരങ്ങൾ ചേൎന്നുണ്ടാകുന്ന ശബ്ദങ്ങൾ സ്വരമിശ്രങ്ങളെന്നു പറയപ്പെടുന്നു.

൪൨. സ്വരമിശ്രങ്ങളെ, രണ്ടുസ്വരങ്ങൾചേൎന്നുണ്ടാകുന്നവയ്ക്കു „സ്വരദ്വയങ്ങൾ" എന്നും, മൂന്നുസ്വരങ്ങൾ ചേൎന്നുണ്ടാകുന്നവയ്ക്കു "സ്വരത്രയങ്ങൾ" എന്നും ഭാഗിക്കാം.

൪൩. സ്വരദ്വയങ്ങളിൽപെട്ട ഐ, ഔ; എന്നവ വ്യഞ്ജനങ്ങളുടെ മുൻപിലൊ പിൻപിലൊ B. X. ൧-ൽ ൧-ം, ൨-ം മാത്രകകൾകൊണ്ടു ൧-ം ൩-ം സ്ഥാനങ്ങളിൽമാത്രം ചേൎത്തെഴുതാൻ സൌകൎയ്യമുള്ളപ്പോൾ ചേൎത്തും, അല്ലാത്തസമയം വിട്ടും കുറിക്കപ്പെടുന്നു.

ഉദാഹരണം B. X. ൨-ൽ നോക്കുക.

൪൪. അതിഖര, ഘോഷ, ദ്വിത്വ, ക്യ, ക്വ,ാദി ചിഹ്നങ്ങളോടും, ക്യ, ക്വ,ാദി ചേൎത്തിട്ടുള്ള അതിഖര, ഘോഷ, ദ്വിത്വ ചിഹ്നങ്ങളോടും ഐ, ഔ, എന്ന സ്വരദ്വയങ്ങൾ ചേൎത്തു കാണിയ്ക്കുന്നതിനു B. X. ൩-ൽ കൊടുത്തിരിയ്ക്കുന്ന

ചിഹ്നങ്ങളെ യഥാക്രമം ൧൦, ൩൦ സ്ഥാനങ്ങളിൽ ചേൎത്തു കാണിക്കേണ്ടതാണു്.

൪൫. സ്വരദ്വയങ്ങളിൽപെട്ട ആയ, ആയി എന്നവയെ രേഖകളുടെ മുൻപിലോ പിൻപിലോ ബിന്ദുസ്വരങ്ങൾക്കും രേഖാസ്വരങ്ങൾക്കും യഥാക്രമം B. X ൧-ൽ ൩൦ ൪൦ ചിഹ്നങ്ങൾകൊണ്ടു കുറിക്കുന്നു.

ഉദാഹരണം B. X. ൪ നോക്കുക.

൪൬. ആയ എന്ന ചിഹ്നം ഒന്നാംസ്ഥാനത്തു കുറിക്കുമ്പോൾ ആ സ്ഥാനത്തെ ബിന്ദുസ്വരങ്ങളിൽപ്പെട്ട ഹ്രസ്വദീൎഘങ്ങൾക്കു പുറമെ „യ" മുതൽ യം വരെയുള്ളതിൽ ഏതെങ്കിലും ഒരു സ്വരം കൂടിയുണ്ടെന്നു മനസ്സിലാക്കണം.

ഉദാഹരണം B. X. ൫ നോക്കുക.

൪൭. ഇതേമാതിരി സ്ഥാനവ്യത്യാസംകൊണ്ടു ആയ എന്ന ചിഹ്നത്തെ കാണിക്കുന്നതിനാൽ സ്വരവ്യത്യാസം വരുന്നുണ്ടെന്നും അറിഞ്ഞിരിക്കണം. B. X. ൫-ൽ കൊടുത്തിരിക്കുന്ന „ജയിൽ" എന്ന പദം എഴുതിയിരിക്കുന്നതു പോലെ ആ സ്ഥാനത്തെ സ്വരത്തോടുകൂടി „യ" യോടു ചേൎന്ന സ്വരങ്ങളും ഉണ്ടെന്നു മനസ്സിലാക്കണം.

൪൮. ആയി എന്ന ചിഹ്നവും മുൻ വിവരിച്ചപോലെ രേഖാസ്വരങ്ങൾക്കുവേണ്ടി ഉപ

യോഗപ്പെടുത്തേണ്ടതാണ്. B. X. ന്റ നോക്കുക.

൪൮. (എ) യ എന്ന വ്യഞ്ജനം രണ്ടക്ഷരങ്ങളുടെ മദ്ധ്യേവരുമ്പോൾ ആയ, ആയി, എന്ന ചിഹ്നങ്ങളിൽ ഏതെങ്കിലും ഒന്നോ മാത്രരേഖ എഴുതുന്നതിന് സൌകര്യമുണ്ടെന്നു കാണുമ്പോൾ അതോ ഉപയോഗിക്കാവുന്നതാണ്.

൪൯. ഐ, ഔ, എന്ന ചിഹ്നങ്ങളോടു ഒരു ചെറിയ രേഖകൂടി ചേർക്കുന്നതുകൊണ്ടു ഐഅ, ഔഅ, എന്ന സ്വരത്രയങ്ങൾ ഉണ്ടാകുന്നു. ചിഹ്നങ്ങൾ B. X. ൫-ൽ ൭,൩ നോക്കുക.

ഉദാഹരണം B. X. ൧ നോക്കുക.

അഭ്യാസം ൯ എ.

സംജ്ഞാപദം.

അഭ്യാസം ൯ ബി.

ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൫൦.

ചുരുക്കെഴുത്തിലെഴുതുക.

ഐരാവതി. ഐഹിക. ഔചിത. ഔദാരിക. ഔന്നത്യം. ഔഷധി. കൈടഭം. കൈകേയി. കൈ. ചെയ്ക. കൈവള. കൌമാരി. യൌവ്വനം. കൌശലം. ചൗളം. ജൈമിനി. മൈനർ. തൈലം. തൈർ. ദൌഹൃത. പൈദാഹം. പൌരുഷം പൌരാണികം. മയിൽ. മൌനി. മൈസൂർ. മയി

ലാട്ടം. മൗലി. രൗരവം. ലൌകീകം. വൈരി. വൈരം. ദൈത. വൈകി. ശൈലം.

---

## അദ്ധ്യായം ൯.

## സംയുക്തലിപികൾ.

൩൦. മലയാളഭാഷയിൽ വ്യഞ്ജനങ്ങളോട് ചേൎന്നും, എന്നാൽ സ്വരങ്ങളുടെ കൂട്ടത്തിൽ പെടാതേയും ചില ശബ്ദങ്ങൾ ഉണ്ടാകുന്നുണ്ട്. അവയെ സംവൃതം, വിസൎഗ്ഗം, അനുസ്വാരം എന്നു മൂന്നായി ഭാഗിച്ചിരിയ്ക്കുന്നു. ഇവയിൽ സംവൃതത്തെ കുറിയ്ക്കുന്നതിനു അക്ഷരത്തോടടുപ്പിച്ച് തൊടാതെ മുൻപിലൊ പിൻപിലൊ മൂന്നാംസ്ഥാനത്ത് ഒരു ചെറിയ സമകോണചിഹ്നം കാണിക്കേണ്ടതാണ്.

ഉദാഹരണം *B. XI. ൧ നോക്കുക.

൩൧. ഈ സമകോണചിഹ്നം (സംവൃതചിഹ്നം) രേഖകളോടുതൊട്ട്സ്ഥാനമനുസരിച്ച് എഴുതുമ്പോൾ അതിനു മുൻപിലത്തെ അക്ഷരത്തിനു സ്വരമില്ലെന്നും, എന്നാൽ ഏതക്ഷരത്തോടു ചേൎത്തിരിയ്ക്കുന്നുവോ ആ അക്ഷരത്തിന് സ്ഥാനമനു

---

* ബ്ലോക്ക് XI-൧-ലും ൨-ലും കൊടുത്തിട്ടുള്ള ഉദാഹരണങ്ങളിൽ കാണിച്ചിട്ടുള്ള X-ന് പകരം L ഉപയോഗിക്കണം.

സരിച്ചുള്ള രേഖാസ്വരങ്ങൾ ഉണ്ടെന്നും മനസ്സിലാക്കണം.

ഉദാഹരണം B. XI. ൨ നോക്കുക.

൩൨. ഒരു ചെറിയ വൃത്തം രേഖയിൽകൂടി തൊട്ട് സ്ഥാനമനുസരിച്ച് എഴുതുമ്പോൾ മേല്പറഞ്ഞതുപോലെ ബിന്ദുസ്വരങ്ങളുണ്ടെന്നു മനസ്സിലാക്കണം.

ഉദാഹരണം B. XI. ൩ നോക്കുക.

൩൩. ഐ, ഔ, എന്ന ചിഹ്നങ്ങൾ അക്ഷരങ്ങളുടെ മദ്ധ്യേകൂടി എഴുതിയാൽ യഥാക്രമം ഹ്രസ്വ, ദീൎഘ, വിസൎഗ്ഗങ്ങളെ കുറിക്കുന്നു.

ഉദാഹരണം. B. XI. ൪ നോക്കുക.

൩൪. മേൽ വിവരിച്ച വ്യഞ്ജനദ്വയാക്ഷരങ്ങളോടു ഐ, ഔ, എന്നു ചേൎത്തുകാണിക്കുന്നതിനു B. XI. ൩-ൽ ൧, ൨ നമ്പർ ചിഹ്നങ്ങൾ ഉപയോഗപ്പെടുത്തുന്നു.

൩൫. വിസൎഗ്ഗങ്ങളോടു ഐ, ഔ, എന്നു ചേൎത്തു കാണിക്കുന്നതിനു അക്ഷരത്തിന്റെ മദ്ധ്യേകൂടി യഥാക്രമം B. XI. ൩-ൽ ൩, ൪ ചിഹ്നങ്ങൾ എഴുതപ്പെടുന്നു.

൩൬. അനുസ്വാരം:— അനുസ്വാരത്തെക്കുറിച്ചു എതാണ്ട് രണ്ടാമദ്ധ്യായത്തിൽ വിവരിച്ചിട്ടു

ള്ളതുപോലെ ഉപയോഗിക്കാമെങ്കിലും, എഴുത്തിന്റെവേഗം, സൌകൎയ്യം ഇവയെ അടിസ്ഥാനപ്പെടുത്തി ഒരു ചെറിയ വൃത്തം അക്ഷരങ്ങളോട്ട് തൊട്ടെഴുതുമ്പോൾ അം, ആം, എന്നും വിട്ടെഴുതുമ്പോൾ ഉം, ഊം, എന്നും ശബ്ദിയ്ക്കേണ്ടതും അനുസ്വാരങ്ങളോടു സ്വരങ്ങൾ കാണിക്കേണ്ടി വരുമ്പോൾ സ്വരചിഹ്നം കാണിച്ചതിനുശേഷം അവസാനത്തിൽ പൂജ്യംചെയ്തു കാണിക്കേണ്ടതുമാകുന്നു.

ഉദാഹരണം B. XI. ൩ നോക്കുക.

അഭ്യാസം ൧൧ എ.

സംജ്ഞാപദം.

അഭ്യാസം ൧൧ ബി.

ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൧൨.

ചുരുക്കെഴുത്തിലെഴുതുക.

ആജ്ഞ. ആപ്തി ജ്ഞാനം. അജ്ഞാനം. ആയുഷ്കരം. വ്യാപ്തി. ആഹ്നിക. ഗളസ്ഥലം. ഗോസ്തനം. കോയ്മ. സന്നിശ്ഛം. ജ്ഞാതി. വാഴ്ഛ. വീഴ്ഛ. ആപ്തം. താഴ്ഛ. കാശ്മീരം. താഴ്ത്തി. പുകഴ്ത്തി. ഖഡ്ഗം. തായ്ക്കിഴവി. ഗുജ്ഞ. ഗുപ്ത. ജാഹ്നവി. ജ്ഞാപകം. ജ്ഞാപ്തി. വിഷ്കമ്പം. തണ്ണല്യ. ഞര

ന്മ്. വരമ്പ്. തരിമ്പ്. വിറക്. മുരട്ട്. വാറണ്ട്. കരണ്ടകം. വട്ട്. വാഴ്. വേരു്. അറു്. വരവ്. തുരിശ്ശ്. ദുരിശം. കരിശ്ശ്. വാള്. രക്തം. ദുഃഖം. ശിരഃകമ്പനം. ശിരഃഛേദനം. ദുഃഖിത. കുഞ്ഞ്. കാഞ്ഞ. അണെ. എണ്ണെ. തലമുറ. ധനം. നന്ന്. മടി. മുട്ട്. മുട്ട. മുട്ടി. മുമ്പ്. പിമ്പ്. യുവാവ്. പ്രിയം. യൗവനം. ആലയം.

---

## അദ്ധ്യായം ൧.

## അദ്ധരേഖ.

൭ ൧. സാധാരണമായി രേഖകളെ. മാത്രകകൾ വ്യത്യാസംകൂടാതെ ഇപ്പോൾ എഴുതിവരാറുള്ളതിൽ പകുതി ആക്കി കുറിക്കുന്നതിന് അദ്ധരേഖ എന്നു പറയപ്പെടുന്നു.

ഭാഷയിൽ ധാരാളം ഉപയോഗമുള്ള "ങ്ക ങ്ഖ" "ണ്ണ" "ഷ്ട ഷ്ഠ" "ഷ്പ ഷ്ഫ" "ന്ഥ ന്ധ ന്ദ ന്ത" "പ്ല ത്ഭ ല ഫ" "ഞ്ച ഞ്ഛ ഞ്ജ" "ന്മ ണ്മ" "ശ്ച ച്ഛ ശ്ഛ" "ക്ഷ" "ണ്ട ണ്ഠ ണ്ഡ" എന്ന അക്ഷരങ്ങൾക്ക് "ങ, ണ, ഷ, ന, കീഴ്പോട്ടെയ്ക്കെഴുതാറുള്ള ര, ല, ഞ, യ, ഴ, ള, ന, എന്ന രേഖകളെ അദ്ധപ്പെടുത്തി ഉപയോഗിക്കുന്നു.

ഉദാഹരണം B. XII. ൨ നോക്കുക.

൬൮. മേൽപറഞ്ഞ അക്ഷരങ്ങൾ ഒഴികെയുള്ള എല്ലാ അക്ഷരങ്ങളെയും അൎദ്ധപ്പെടുത്തുമ്പോൾ ആ രേഖയ്ക്കുള്ള ശബ്ദത്തിനും പുറമേ, ട, ഡ, എന്ന ശബ്ദങ്ങളിൽ ഏതെങ്കിലും ഒന്നുകൂടി ഉണ്ടെന്നു മനസ്സിലാക്കണം.

ഉദാഹരണം B. XII. ൨ നോക്കുക.

൬൯. ഒരു വാക്കു തുടങ്ങുമ്പോഴും അവസാനിക്കുമ്പോഴും അൎദ്ധരേഖ ഉപയോഗപ്പെടുത്താം.

ഉദാഹരണം B. XII. ൩ നോക്കുക.

൭൦. സ്വരത്തിൽ അവസാനിക്കുന്ന ഒരു വാക്കിന്റെ അവസാനാക്ഷരം, ടയൊ, ഡയൊ ആയിരുന്നാൽ അൎദ്ധപ്പെടുത്തിക്കൂട.

ഉദാഹരണം B. XII. ൪ നോക്കുക.

൭൧. ഒരു രേഖ അൎദ്ധപ്പെടുത്തിച്ചെയ്കുമ്പോൾ അൎദ്ധപ്പെടുത്തീട്ടുള്ള രേഖയും മററു രേഖയും തമ്മിൽ തിരിച്ചറിയുന്നതിനു സൗകൎയ്യമുള്ളപ്പോഴെല്ലാം അൎദ്ധരേഖയുടെ അടുത്ത അക്ഷരത്തിന്റെ മുമ്പിൽ കുറിക്കപ്പെടുന്ന സ്വരങ്ങളെല്ലാം അൎദ്ധപ്പെടുത്തീട്ടുള്ള ട, ഡ, എന്ന രേഖകളോടു ചേൎത്തു വായിക്കേണ്ടതാണ്.

ഉദാഹരണം B. XII. ൬ ൧ നോക്കുക.

൭൨. അൎദ്ധപ്പെടുത്തീട്ടുള്ളതൊ അല്ലാത്തതൊ

ആയ വക്രരേഖയും, അൎദ്ധപ്പെടുത്തീട്ടുള്ള ഋജു രേഖയും ചേൎത്തെഴുതേണ്ടിവരുമ്പോൾ ചേൎത്തെഴുതുകയൊ പ്രത്യേകം എഴുതുകയൊ ചെയ്യാം.

ഉദാഹരണം B. XII. ൯ ൨ നോക്കുക.

൩൩. ഖരാതിഖരമൃദുഘോഷങ്ങളെ ഒഴിച്ചുള്ള അക്ഷരങ്ങളെ അൎദ്ധപ്പെടുത്തീട്ടുള്ള രേഖകളോടു അതിഖരഘോഷചിഹ്നങ്ങൾ കാണിച്ചാൽ അതിനെ അൎദ്ധപ്പെടുത്തീട്ടുള്ള ട,ഡ യോടൊ, തത്തുല്യങ്ങളായ ശബ്ദങ്ങളോടൊ ചേൎത്തു വായിക്കേണ്ടതാണ്.

ഉദാഹരണം B. XII. ൯-ൽ ൩൩ നോക്കുക.

൩൪. എഴുത്തിന്റെ വേഗതയെ തടയുമ്പോഴും, വായിക്കാൻ സംശയം ജനിക്കുമ്പോഴും അൎദ്ധപ്പെടുത്തിക്കൂടാ.

അഭ്യാസം ൧൩ എ. സംജ്ഞാപദം.

*അഭ്യാസം ൧൩ ബി.

ഭാഷാക്ഷരത്തിൽ എഴുതുക.

അഭ്യാസം ൧൪.

ചുരുക്കെഴുത്തിൽ എഴുതുക.

കടത്തുറ. കുടവയറ്. കുടാരം. കുടാഹം. കടാ

* അനുബന്ധം ൨ന്നാമത്തെ പുറത്തിൽ അഭ്യാസം ൧൯ എന്നു കാണുന്നതു ൧൩ ആക്കി വായിക്കേണ്ടതാണ്.

ക്ഷം. കട. കടിഞ്ഞാൺ. കുട്ടമി. കട്ടപ്പം. കട്ടക്ക്. കട്ടപ്പ്. കാട്ട്. കടൽ. കടക്ക. കിടക്ക. കിടങ്ങ്. കുടത്തുണി. കിടപ്പ്. കിട്ടക്കം. കൂടാരം. കുടല്. കുട്ടസ്സ്. കുടിപാട്ട്. കുടിയൻ. കുടങ്ങൽ. കുട്ടങ്ങി. കൊട്ടാരം. കൈടഭം. കുടിശ്ശിഖ. കൊട്ടമതി. ഗഢുവ്. കെട്ടുപാട്. കുടകെട്ട്. ഗഢം. ചടന്ത. ചടപ്പ്. ചുടല ജോഢ്. ജടിലം. തടഞ്ഞു. താടക. ഝട്ടതി. തുടരെ. തൊട്ടുക. പടവെട്ട്. പടവ്. പടല. പീടിക. പിടഞ്ഞു. കുടഞ്ഞു. പീഢനം. പേട. മടിച്ചു മടിപ്പ്. തടിപ്പ്. മടങ്ങി. മുടിനാശം. മൂടവൻ. മൂട്ടുപടം. മൂഢൻ. അങ്കി. മാങ്കൊമ്പ്. മഞ്ചൽ. മഞ്ചനാത്തി. വണ്ട്. മോന്തായം. ഓന്ത്. തൊണ്ട്. തുണ്ടം. ജന്മി. കുന്തം. പന്തി. ചന്തം. ചന്ദനം. പന്ഥാവ്. കണ്മിഴി. നിന്ദ. എന്ത്. പാണ്ടിച്ചേരി. കന്മഷം. പൊന്മാൻ. ഇഷ്ടിക., മുഷ്ടി. തീക്ഷ്ണത. ബാഷ്പം. കല്പം. സങ്കല്പം. പക്ഷി ഭക്ഷണം. ലക്ഷണം. ക്ഷുത്ത്. ക്ഷേമം. ക്ഷാമം. യക്ഷി. ഇച്ഛ. പഞ്ചസാര. കെട്ടിടം. കൊടി. തോട്. കാട്ടിൽ. തടം. തുടം. പാടം. പാഠം. പെട്ട്. പള്ളിക്കൂടം. കച്ചവടം. കാഴ്ച.

## അദ്ധ്യായം ൮.

## ഇരട്ടിച്ചരേഖ.

൩൭. ഒരു രേഖയെ സാധാരണ നീളത്തിൽ ഇരട്ടിക്കുന്നതുകൊണ്ടു "കൾ, ക്കൾ, ങൾ, ആർ, മാർ, ന്മാർ" എന്ന ബഹുവചനപ്രത്യയങ്ങളെ കുറിക്കുന്നു.

ഉദാഹരണം B. XIII. ൧ നോക്കുക.

൩൮. സംജ്ഞാപദങ്ങളേയും ഇരട്ടിക്കാം.

ഉദാഹരണം B. XIII. ൨ നോക്കുക.

൩൯. ഭാഷയിലുള്ള "ട" എന്ന അക്ഷരം അല്പെട്ടുത്തീട്ടുള്ള രേഖകളുടെ അവസാനത്തിൽ തൊട്ടൊ തൊടാതേയൊ എഴുതികാണിച്ചാൽ ബഹുവചനപ്രത്യയചിഹ്നമാണെന്നു മനസ്സിലാക്കണം.

ഉദാഹരണം B. XIII. ൩ നോക്കുക.

൪൦. ഇരട്ടിക്കുന്ന രേഖകളോടു കാണിക്കുന്ന സ്വരം ആ രേഖയോടു തന്നെ ചേൎത്തു വായിക്കേണ്ടതാണ്. അല്ലാതെ ബഹുവചനപ്രത്യയങ്ങളോട്ട് ഒരിക്കലും ചേൎത്തുകൂടാ. എന്നാൽ കാർ, കൾ, ക്കൾ, എന്ന ബഹുവചനപ്രത്യയശബ്ദങ്ങൾക്കു ചിലപ്പോൾ പൂൎണ്ണാക്ഷരങ്ങളും ഉപയോഗിക്കാം. B. XIII. ൪ നോക്കുക.

അഭ്യാസം ൧൭. എ. സംജ്ഞാപദം.

അഭ്യാസം ൧൭. ബി. ഭാഷാക്ഷരത്തിൽ എഴുതുക.

അഭ്യാസം ൧൮. ചുരുക്കെഴുത്തിൽ എഴുതുക.

കട്ടുവാകൾ. യുവതികൾ. കൊട്ടുമുടികൾ. ഞൊറിവുകൾ. കുറികൾ. പശുക്കൾ. കുട്ടികൾ. ഗുരുക്കന്മാർ. ഭവാന്മാർ. രാജാക്കന്മാർ. മടിയന്മാർ. മൃഗങ്ങൾ. അംഗങ്ങൾ. വൃക്ഷങ്ങൾ. അമ്പലങ്ങൾ. തോട്ടങ്ങൾ. കൊട്ടാരങ്ങൾ. തമ്പുരാക്കൾ. കാക്കകൾ. തവളകൾ. വാദ്ധ്യാന്മാർ. കാളകൾ.

---

## അദ്ധ്യായം ൯.

## വൃത്തസ.

**൩൯.** എഴുത്തിന്റെ സൗകൎയ്യത്തിനും രേഖകളോടു യോജിപ്പിക്കുന്നതിനുംവേണ്ടി ആദ്യം പഠിച്ചിട്ടുള്ള "സ" എന്നരേഖക്കു പുറമേ ഒരു ചെറിയ വൃത്തംകൂടി സങ്കല്പിക്കപ്പെട്ടിരിക്കുന്നു. ഈ "സ" എന്ന വൃത്തം രേഖകളുടെ ആദ്യവും അവസാനവും ചേൎക്കാവുന്നതാണ്.

൪൦. ഈ വൃത്തം ഋജുരേഖകളുടെ ആദ്യമോ അവസാനമൊ, അല്ലങ്കിൽ രണ്ടു ഋജുരേഖകളുടെ മദ്ധ്യത്തിലൊ ചേൎക്കേണ്ടിവരുമ്പോൾ B. XIV.

൮-ൽ വരച്ചു കാണിച്ചിരിക്കുന്നതുപോലെ ചെക്കേണ്ടതാണ്.

൧൮. വിട്ട ലംബരേഖകളുടെ മദ്ധ്യേ വൃത്തം ചെക്കേണ്ടിവരുമ്പോൾ കോണത്തിന്റെ പുറമേ വൃത്തം നില്ക്കത്തക്കവണ്ണം ചെക്കണം.

ഉദാഹരണം B. XIV. ൯ നോക്കുക.

൧൯. വക്രരേഖകളോടു വൃത്തസ, ചേൎന്നുവരുമ്പോൾ വക്രത്തിന്നുള്ളിലും, രണ്ടു വക്രരേഖകളുടെ മദ്ധ്യേ വരുമ്പോൾ സാധാരണമായി ആദ്യത്തെ വക്രത്തിന്നുള്ളിലും, എന്നാൽ ചെക്കാൻ എളുപ്പവും ഭംഗിയും ഉണ്ടെന്നു തോന്നുന്നപക്ഷം രണ്ടാമത്തെ വക്രത്തിന്നുള്ളിലും ചെക്കാവുന്നതാണ്.

ഉദാഹരണം B. XIV. ൩ നോക്കുക.

൧൩. ഈ വൃത്തം രേഖകളുടെ ആദ്യം ചെൎത്താൽ ആദ്യവും, രണ്ടുരേഖകളുടെ മദ്ധ്യേ ചെൎത്താൽ മദ്ധ്യവും, അവസാനത്തിൽ ചെൎത്താൽ അവസാനവും വായിക്കേണ്ടതാണ്. എന്നാൽ സ്വരചിഹ്നങ്ങൾ മുൻ കൊടുത്തിട്ടുള്ള സൂത്രങ്ങൾ അനുസരിച്ച് വായിക്കുകയല്ലാതെ ഒരിക്കലും വൃത്തസ, യോടു ചേൎത്തു വായിക്കരുത്.

ഉദാഹരണം B. XIV. ൪ നോക്കുക.

൧൪. വൃത്തസ, ചേൎത്തിട്ടുള്ള രേഖകളുടെ മുൻപിൽ കാണിക്കുന്നതായ ഹ്രസ്വദീൎഘസ്വര

ങ്ങളും വൃത്ത സയോടു ചേൎത്തു വായിക്കേണ്ടതാണ്.

ഉദാഹരണം B. XIV. ൫ നോക്കുക.

൭൫. ഒരു വാക്ക് സ്വരത്തിൽ തുടങ്ങുമ്പോഴോ അവസാനിക്കുമ്പോഴോ രേഖ സ, ഉപയോഗിക്കേണ്ടതാണ്.

ഉദാഹരണം B. XIV. ൬ നോക്കുക.

൭൬. എന്നാൽ അ, ആ, ഇ, ഈ, എന്ന സ്വരങ്ങളിൽ തുടങ്ങുന്ന ഒരു വാക്കാണെങ്കിൽ അതുകളെ കുറിക്കുന്ന രേഖാചിഹ്നങ്ങൾ ചേൎത്തു വൃത്ത സ,യോടുകൂടി എഴുതാവുന്നതാണ്.

ഉദാഹരണം B. XIV. ൭ നോക്കുക.

൭൭. അൎദ്ധപ്പെട്ടത്തീട്ടുള്ള രേഖകളുടെ അവസാനത്തിൽ ചേൎക്കുന്ന വൃത്ത സയും, ങ്സം എന്ന വൃത്തവും തിരിച്ചറിയത്തക്കവണ്ണം ചേൎക്കേണ്ടതും, അൎദ്ധപ്പെട്ടത്തികിട്ടുന്ന ട, ഡ, എന്ന ശബ്ദങ്ങളോടു, സ്പഷ്ടതയില്ലാത്തതും മനസ്സിലാക്കാൻ സാധിക്കുന്നതുമായ സ്വരങ്ങൾ ചേൎന്നുവരുമ്പോൾ അവയെ കാണിക്കാതെ വിട്ടുകളയാവുന്നതുമാകുന്നു.

ഉദാഹരണം B. XIV. ൮ നോക്കുക.

അഭ്യാസം ൨൭. എ. സംജ്ഞാപാഠം.

അഭ്യാസം ൨൭. ബി. ഭാഷാക്ഷരത്തിലെഴുതുക.

## അഭ്യാസം ൧൮.

ചുരുക്കെഴുത്തിലെഴുതുക.

സജ്ജനം. സന്ധി. സഞ്ചായം. സ്ഥിതി. സത്യാവസ്ഥ. സത്യസന്ധ. സദസ്സ്. സന്തുഷ്ടി. സംവാദം. സന്നാഹം. സന്യാസി. സപദി. സഫലം. സഭ്യ. സമാധി. സമുദായം. സമേതം. സംഭാഷണം. സുരക്ഷിതം. സരസ്വതി. സവ്യസാചി. സഞ്ജയൻ. സാധു. സാരമേയം. സാക്ഷി. സിദ്ധവിദ്യ. സിന്ദൂരം. മന്ദസ്മിതം. ചാരുസ്മിതം. കുസുമേയം. കുസുമസ്മേരം. ദാസി. ദിവസം. മാസിക. സരസം. ആസ്പദം. ആസുരം. ഭാസുരം. വിസ്താരം. മസൂരി. കസേര. മുസലം. ലസിതം. രസാഭാവം. രസിക. വസതി. വസന്തം. വസുമതി. വാസരം. വീരസേനൻ. സകാമം. സുകുമാരം. സുചിരം. സൂന. സുമീലിത. സുമുഖി. സുലോചന. സുവിനീത. സുഷിരം. സൂചകം. സൂതിക. സേന. സേവനം. സോമം. സൌദാമിനി സൌഭാഗ്യം. സൂതി. സ്ഥൈര്യം. സ്നിഗ്ദ്ധം. അസ്ഥി. ആസനം. സഭ. മാസം. സമ്പാദ്യം. സംസാരം. സ്ഥൂലം. വാസി. വസ്തുത. വൈമനസ്യം. വ്യവസ്ഥ.

---

## അദ്ധ്യായം ൧൦.

### വലിയവൃത്തം.

൭൮. ചെറിയവൃത്തം രേഖകളോട്ട് ചേക്കുന്നതുപോലെ ഒരു വലിയവൃത്തം രേഖകളോട്ട് ചേക്കുന്നതുകൊണ്ടു സ, ശ, സസ്സ്, ശസ്സ്, സ്സ്, ശ്സ്സ്, എന്ന ശബ്ദങ്ങളെ കുറിക്കുന്നു.

ഉദാഹരണം * B. XV. ൧ നോക്കുക.

൭൯. ഒരു വലിയവൃത്തത്തിനു മുമ്പ് അ. ആ. ഇ. ഈ. എന്ന സ്വരങ്ങൾ ഉപയോഗിക്കേണ്ടി വരുമ്പോൾ ആ സ്വരങ്ങൾക്കുവേണ്ടി കൊടുത്തിട്ടുള്ള രേഖാചിഹ്നങ്ങളെ ഉപയോഗിക്കേണ്ടതും, മററു സ്വരങ്ങളെ സംബന്ധിച്ചിടത്തോളം സാധാരണ ഉപയോഗിക്കുന്നതുപോലെ ബിന്ദുചിഹ്നങ്ങളെ കാണിക്കേണ്ടതുമാകുന്നു. എന്നാൽ ഐ. ഔ. എന്ന സ്വരചിഹ്നങ്ങൾ വലിയ വൃത്തത്തിനുള്ളിൽ കാണിച്ചാൽ സ എന്നരണ്ടു ശബ്ദങ്ങളുടേയും മദ്ധ്യേ ഉച്ചരിയ്ക്കേണ്ടതുമാണ്.

ഉദാഹരണം B. XV. ൨ നോക്കുക.

൮൦. ഈ വലിയവൃത്തം ചേക്കാനെളുപ്പവും

---

* അനുബന്ധം ൩൨-ാം പുറത്തിൽ B. XV. എന്നു നാലു ഭാഗമായി കൊടുത്തിട്ടുള്ളതിനെ യഥാക്രമം ൧-൨-൩-൪ എന്ന നമ്പർകൂടി ചേർത്തുകൊള്ളണം.

വായിക്കാൻ സംശയം ഇല്ലാതെയും വരുമ്പോൾ മ ദ്ധ്യത്തിലും ചേക്കാം.

ഉദാഹരണം B. XV. ൩ നോക്കുക.

വ്യ ൧. വലിയവൃത്തം രേഖകളുടെ അവസാനത്തിൽ കുറിക്കുന്നതുകൊണ്ടു അം, ആം; ഉം, ഊം; എന്ന ശബ്ദങ്ങളെ കുറിയ്ക്കുന്നു.

ഉദാഹരണം B. XV. ൪ നോക്കുക.

* അഭ്യാസം ൧൯. എ. സംജ്ഞാപദം.

അഭ്യാസം ൧൯ ബി.

ഭാഷാക്ഷരത്തിൽ എഴുതുക.

അഭ്യാസം ൨൦.

ചുരുക്കെഴുത്തിലെഴുതുക.

അസ്വരം. സ്വാദ്. സ്വസ്ഥത. സ്വക്ഷ. സ്വഭാൎയ്യ. സ്വീകരണം. സൈ്വരം. സ്വതലം. സ്വാതന്ത്ര്യം. സ്വപക്ഷം. സ്വബുദ്ധി. സ്വാൎത്ഥം. സ്വൎണ്ണം. സ്വാത്ഥം. നാശം. അങ്കുശം. വാരം. വേഷം.

---

## അദ്ധ്യായം ൧൧.

## അണ്ഡാകൃതി.

വ്യ ൨. വൃത്തം ചേക്കുന്നതുപോലെ രേഖക

* അനുബന്ധം ൫൨-ാം വശത്തിൽ അഭ്യാസം ൧൮ എ. എന്നതിനെ ൧൯ എ. എന്നു തിരുത്തിവായിക്കേണം.

ളോട്ട ഒരു അണ്ഡാകൃതി ചേൎക്കുന്നതുകൊണ്ടു് ററ്, സ്ത, സ്റ്റ, സ്ത്ര, സ്ര, എന്ന ശബ്ദങ്ങളെ കുറിക്കുന്നു.

വ്യന. ചെറിയവൃത്ത സ ചേൎക്കുന്നതും വായിക്കുന്നതുംപോലെ അണ്ഡാകൃതി ചേൎക്കേണ്ടതും, വായിക്കേണ്ടതുമാകുന്നു. അതായതു് അണ്ഡാകൃതി ആദ്യം ചേൎത്താൽ ആദ്യവും, മദ്ധ്യേചേൎത്താൽ മദ്ധ്യവും, അവസാനം ചേൎത്താൽ അവസാനവും ആയി വായിക്കേണ്ടതും, വൃത്ത സ എഴുതുന്നതുപോലെ ഋജുരേഖകളോട്ട വലത്തോട്ടും, വക്രരേഖകളോട്ട വക്രത്തിനുള്ളിലും ചേൎക്കേണ്ടതുമാകുന്നു.

വ്യ ർ. „ററ" എന്ന അക്ഷരം ഒരു വാക്കായി തനിച്ചു നില്ക്കുമ്പോൾ ഈ അണ്ഡാകൃതി ചരിവു കൂടാതെ മേല്പോട്ടെക്കെഴുതേണ്ടതും, മുമ്പിലുള്ള സ്വരങ്ങളെ സാധാരണ അക്ഷരങ്ങളോടെന്നപോലെ കാണിക്കേണ്ടതും സ്ത, സ്റ്റ, സ്ത്ര, സ്ര, എന്ന ശബ്ദങ്ങൾക്കുവേണ്ടി തനിച്ചുള്ള അണ്ഡാകൃതി ഉപയോഗിക്കാൻ പാടില്ലാത്തതുമാകുന്നു. എന്നാൽ രേഖകളുടെ ആദ്യം „ററ" ചേൎത്തെഴുതാൻ സാധിക്കുന്ന അവസരങ്ങളിലെല്ലാം രേഖകളോട്ട ചേൎത്തു അണ്ഡാകൃതി കാണിക്കേണ്ടതാകുന്നു.

ഉദാഹരണം B. XVI. ഫ നോക്കുക.

വ്യ ൫. ഒരു രേഖയുടെ ആദ്യം „ററ" ചേൎന്നുവരുന്ന വാക്കുകളെ സംബന്ധിച്ചിടത്തോളം സ്വരം

വായിച്ചതിനശേഷം അണ്ഡാകൃതിയും അതിന ശേഷം രേഖയും വായിക്കേണ്ടതാണ്.

ഉദാഹരണം B. XVI. ൨ നോക്കുക.

വൃ ൬. ഈ അണ്ഡാകൃതി, രേഖയുടെ പകുതി വരെ നില്ക്കുന്നതായിരുന്നാൽ "ററ, സ്ഥ, സ്റ്റ" എന്ന അക്ഷരങ്ങളേയും, പകുതിയിൽ കവിഞ്ഞു നിന്നാൽ "സ്റ്റ്ര, സ്ത്ര" എന്ന അക്ഷരങ്ങളെയും കുറിക്കുന്നു.

ഉദാഹരണം B. XVI. ൩ നോക്കുക.

വൃ ൭. ഈ അണ്ഡാകൃതിയുടെ ഉള്ളിൽ ഒരു ബിന്ദു കാണിക്കുന്നതുകൊണ്ട് „ഇ, ഈ" എന്ന സ്വരങ്ങളേയും, ഒരു വൃത്തം കാണിക്കുന്നതുകൊണ്ട് എ, ഏ, എന്ന സ്വരങ്ങളേയും, ഒരു ചെറിയ ഋജുവിട്ടരേഖ കാണിക്കുന്നതുകൊണ്ട് „ഒ ഓ" എന്ന സ്വരങ്ങളേയും, ഒരു സമകോണം കാണിക്കുന്നതുകൊണ്ട് „ഉ, ഊ" എന്ന സ്വരങ്ങളേയും, ഐ, ഔ, എന്ന ചിഹ്നം കാണിക്കുന്നതുകൊണ്ട് ആ സ്വരങ്ങളേയും ശബ്ദിക്കേണ്ടതാണ്.

ഉദാഹരണം B. XVI. ൪ നോക്കുക.

വൃ ൮. അണ്ഡാകൃതിയോടു തൊട്ടു ഒരു വൃത്തം കാണിക്കുന്നതുകൊണ്ട് അം, ആം; ഉം, ഊം; എന്ന ശബ്ദങ്ങളെ കുറിക്കുന്നു.

ഉദാഹരണം B. XVI. ൫ നോക്കുക.

വ്യ വ്യ. (എ) "ച്ച" എന്ന ശബ്ദത്തെ കുറിയ്ക്കുന്നതിന് മാത്രരേഖയോ, അണ്ഡാകൃതിയോ വേഗതയെ അടിസ്ഥാനപ്പെടുത്തി ഉപയോഗിച്ചുകൊള്ളേണ്ടതാണ്.

വ്യൻ. എഴുതുന്നതിനു വിഷമവും വായിക്കുന്നതിനു സംശയവും ജനിക്കുമ്പോഴും അണ്ഡാകൃതി ഒരിയ്ക്കലും ഉപയോഗിച്ചുകൂടാ.

അഭ്യാസം വ.ഫ എ സംജ്ഞാപദം.

അഭ്യാസം വ.ഫ ബി.

ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം വ.വ.

ചുരുക്കെഴുത്തിലെഴുതുക.

ആററിൽ. ഉററവ. കീററ്. കററിക്കാട്ട്. കററി. കൊററ്. ചവററുകൂട്ടം. ചിററമ്മ. ചിററരത്ത. ചുററമ്പലം. ചെററ്. ചോററിൽ. പററി. തീററുന്നു. തോററു. തുററൽ. തേററുന്നു. തെററ്. തേററം. നാററം. അററകുററം. പററുശീട്ടി. പിററന്ന്. പുററുമണ്ണ്. മററ്. മറെറാരു. മാററം. മാററാണി. മാറെറാലി. വെററില. വാററ്. വിററ്.

## അദ്ധ്യായം ൧൨.

### ആദ്യകൊക്കകൾ.

൯൦. ട്ട ർ റ് ര്, ഞ ൽ ൾ ല് എന്ന ശബ്ദ ങ്ങൾ സ്വരം ചേൎന്നും ചേരാതേയും, മററു ലിപി കളോടു ധാരാളം ചേൎന്നിരിക്കുന്നതിനാൽ അവ യെ താഴെ വിവരിക്കുന്നു.

൯൧. ഋജുരേഖകളെ സംബന്ധിച്ചിടത്തോ ളം രേഖകളുടെ ഇടതുവശം ആദ്യം ഒരു കൊക്ക ചേക്കുന്നതു് ട്ട ർ ര് റ് എന്ന ശബ്ദങ്ങളേയും, വല തുവശം ഒരു കൊക്ക ചേക്കുന്നതു് ഞ ൽ ൾ ല് എന്ന ശബ്ദങ്ങളേയും കുറിക്കുന്നു.

ഉദാഹരണം B. XVII. ൧ നോക്കുക.

൯൨. മേല്പോട്ടേയ്ക്കെഴുതുന്ന റ, ര, എന്ന രേഖകളോടു് ആദ്യകൊക്കകൾ ചേൎത്തുകൂടാ. എ ന്തുകൊണ്ടെന്നാൽ യ, ഴ, എന്ന അക്ഷരങ്ങളും, ഈ കൊക്കചേൎത്തിട്ടുള്ള രേഖകളും തമ്മിൽ തിരി ച്ചറിയാൻ നിവൃത്തിയില്ലാ.

൯൩. വക്രരേഖകളുടെ ആദ്യം ഒരു ചെറിയ കൊക്ക വക്രത്തിനുള്ളിൽ ചേൎത്താൽ ട്ട ർ റ് എ ന്ന ശബ്ദങ്ങളേയും, ഒരു വലിയ കൊക്ക ചേൎത്താൽ ഞ ൽ ൾ എന്ന ശബ്ദങ്ങളേയും കുറിക്കുന്നു.

ഉദാഹരണം B. XVII. ൨ നോക്കുക.

ഈ കൊക്കകൾ ചേൎത്തിട്ടുള്ള ഷ, ണ, എന്ന രേഖകളോട് മററു രേഖകൾ ചേൎന്നുവരുമ്പോൾ സാധാരണമായ് കീഴ്പോട്ടേക്കാണ് എഴുതാറുള്ളതെങ്കിലും സൌകൎയ്യംപോലെ മേല്പോട്ടേയ്ക്കോ കീഴ്പോട്ടേയ്ക്കോ എഴുതാവുന്നതാണ്.

ഉദാഹരണം B. XVII. ന നോക്കുക.

൬൪. ൽ ൾ ൺ, ർ ൎ ഋ എന്ന ശബ്ദങ്ങൾ അൎദ്ധാക്ഷരങ്ങളായി രേഖകളോടു ചേൎന്നുവരുമ്പോൾ നിവൃത്തിയുള്ളിടത്തോളം ഈ കൊക്കകൾ ചേൎത്തെഴുതേണ്ടതാണ്.

ഉദാഹരണം B. XVII. ൎ നോക്കുക.

൬൫. ഈ കൊക്കകൾ ചേൎത്തിട്ടുള്ള രേഖകളോട് സ്വരങ്ങൾ ചേൎക്കുന്നതിനെ സംബന്ധിച്ചിടത്തോളം രേഖകളുടെ ആദ്യമോ മദ്ധ്യമോ അവസാനമോ ആയി കുറിയ്ക്കേണ്ടതും, മുമ്പിലോ പിമ്പിലോ എഴുതിയിരിക്കുന്നതനുസരിച്ച് വായിക്കേണ്ടതുമാകുന്നു.

ഉദാഹരണം B. XVII. ൰ നോക്കുക.

൬൬. സർ, എന്ന ശബ്ദം എഴുതേണ്ടിവരുമ്പോൾ കീഴ്പോട്ടേയ്ക്കെഴുതുന്ന റ, എന്ന രേഖയിൽ വൃത്ത സ ചേൎക്കേണ്ടതും, സൽ എന്ന ശബ്ദത്തിനു മേല്പോട്ടേയ്ക്കെഴുതുന്ന ല എന്ന രേഖയിൽ വൃത്ത സ ചേൎക്കേണ്ടതുമാകുന്നു. സ എന്ന രേഖ

യോട്ട ർ ൽ എന്ന കൊക്കുകൾ ചേത്താൽ യഥാ ക്രമം തർ, തൽ, എന്നു ശബ്ദിക്കേണ്ടതാകുന്നു.

ഉദാഹരണം B. XVII. ന്ന നോക്കുക.

൯൦. അക്ഷരങ്ങളും ചില്ലുകളും ചേൎന്ന് കാർ, ക്രർ, കീർ ഇതുമാതിരിവരുമ്പോൾ ഇടയ്ക്കുള്ള (അതായതു ക എന്നപോലെയുള്ള അക്ഷരത്തിനും, ർ എന്നപോലെയുള്ള ചില്ലിനും ഇടയ്ക്കുള്ള) സ്വരങ്ങളെ കാണിക്കുന്നതിന്ന് ഒരു വൃത്തം, സ്ഥാനമനുസരിച്ച എഴുതുന്നതുകൊണ്ടു ബിന്ദുസ്വരങ്ങളെയും, ഒരു ഹ്രസ്വരേഖ മാത്രരേഖയോടു തൊട്ട് എഴുതുന്നതുകൊണ്ടു് രേഖാസ്വരങ്ങളേയും കുറിക്കുന്നു.

ഉദാഹരണം B. XVII. ൧ നോക്കുക.

അഭ്യാസം ൨൩. എ.

സംജ്ഞാപദം.

അഭ്യാസം ൨൩ ബി. ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൨൪.

ചുരുക്കെഴുത്തിലെഴുതുക.

അപൂവ്വം. അപ്രകൃതം. അപ്രീതി. ശ്ലേഷം. ഇന്ദ്രിയം. രുദ്രം. പത്രം. പത്രിക. ഉത്രാടം. വിദ്രുത. ദ്രവ്യം. ഐന്ദ്രിയം. കണ്ണൻ. കാക്കോടകി. കണ്ണവം. കാല്ത്തള. കത്രികമ്മം. ക്ലാന്തം. ക്ലേശം.

കേൾവി. ക്രസ്ത്യാനി. ഗ്രാമിണി. ഗ്രീഷ്മം. ഗ്ലാസ്. ചാൎച്ച്. ചക്രപാണി. ചാൎത്തി. ചക്രോഹം. ജന്മനി. ത്രനേത്രം. ത്രവൎണ്ണം. ത്രവിക്രമ. ത്രവേണി. ദൎപ്പണം. ദുൎഗ്ഗമം. ധൃതി. ദ്രാവകം. ദ്രാവിഡം. ത്രണം. നീൎക്കാക്ക. നീൎക്കുതിര. നേൎച്ച. നിൎമ്മലം. പൎപ്പടകം. പൎവ്വം. പാൽ. പേർ. ശൃംഗാരം. ശ്രാദ്ധം. ശ്രാവണം. ശ്രീപാദം. ശ്രീമതി. ശ്രോണി. സൎവ്വം. പൎവ്വതം. സ്രവം. ചൎവ്വണം. മ്ലാനം. മൂൎത്തി. തീൎപ്പ്. തിമൎപ്പ്. വാൎഷികം. ഒരിക്കൽ. തൎക്കം. മുഖാന്തിരം. വാദ്ധ്യാർ. ദൃഷ്ടി. പ്രസ്സ്. പ്രസംഗം. അപ്പുറം. എപ്പുറം. ഇപ്പുറം. ഭൎത്താവ്. ഭാൎയ്യ. സമുദ്രം.

---

അദ്ധ്യായം ൧൩.

അവസാനകൊക്കകൾ.

ൻ വൃ. ഋജുരേഖകളോടു ർ, എന്ന കൊക്ക ചേൎക്കുന്നതുപോലെ അവസാനത്തിൽ വലത്തോട്ടും, വക്രരേഖകളുടെ അവസാനത്തിൽ ചെറുതായും ഒരു കൊക്ക ചേൎക്കുന്നതു "ൻ, ൺ" എന്ന ശബ്ദങ്ങളെക്കുറിക്കുന്നു.

ഉദാഹരണം B. XVIII. ൧ നോക്കുക

ൻൻ. ഋജുരേഖകളോടു ൽ, എന്ന കൊക്ക ചേൎക്കുന്നതുപോലെ അവസാനത്തിൽ ഇടത്തോട്ടും, വക്രരേഖകളുടെ അവസാനത്തിൽ വലുതായും

ഒരു കൊക്കചേക്കുന്നതു് "വ്" എന്ന ശബ്ദത്തെ കുറിക്കുന്നു.

ഉദാഹരണം B. XVIII. ൨ നോക്കുക.

൨൦൦. ഈ കൊക്കകൾ, വായിക്കാൻ സംശയംതട്ടാത്ത വിധത്തിൽ ചേൎക്കേണ്ടതാണു്.

൨൦൧. അൎദ്ധപ്പെട്ടത്തീട്ടുള്ള രേഖയുടെ അവസാനത്തിൽ ൻ, ൺ, എന്ന കൊക്കയുണ്ടെങ്കിൽ ആ കൊക്ക ശബ്ദിച്ചതിനുശേഷമെ ട, ഡ, എന്ന ശബ്ദങ്ങൾ ശബ്ദിക്കാവൂ.

ഉദാഹരണം B. XVIII. ൩ നോക്കുക.

൨൦൧. (എ) അൎദ്ധപ്പെട്ടത്തീട്ടുള്ള രേഖകളുടെ ആദ്യം ൽ എന്ന കൊക്കചേൻ്റ വരുമ്പോഴും അവസാനത്തിൽ വ് എന്ന കൊക്കചേൻ്റ വരുമ്പോഴും ട, ഡ, ശബ്ദിച്ചതിനുശേഷമേ കൊക്ക ശബ്ദിക്കാവൂ. ഉദാ:—കടൽ, കടവ്.

൨൦൨. ഇരട്ടിക്കുന്ന രേഖയുടെ അവസാനത്തിൽ കൊക്കയൊ വൃത്തമോ ചേൻ്റവരുമ്പോൾ ഒടുവിൽവേണം ബഹുവചനപ്രത്യയം ശബ്ദിക്കുവാൻ.

ഉദാഹരണം B. XVIII. ര നോക്കുക.

൨൦൨ (എ) വേഗതയെ തടയുമ്പോൾ വ് എന്ന കൊക്കയെ വ, ഉവ(പ) എന്ന ശബ്ദങ്ങൾ

ക്കുവേണ്ടി ഉപയോഗിക്കാം. ഉദാ:—മാവ്. കവരം. ത്വരിതം.

### അഭ്യാസം ൨൫ എ. സംജ്ഞാപദം.

### അഭ്യാസം ൨൫ ബി. ഭാഷാക്ഷരത്തിലെഴുതുക.

### അഭ്യാസം ൨൬.

ചുരുക്കെഴുത്തിലെഴുതുക.

അമൃതൻ. അന്ധൻ. അളിയൻ. അമൎത്ത്യൻ. അപ്പൂപ്പൻ. ആഗതൻ. പെൺ. ഭ്രാന്തൻ. ആശാൻ. ധനവാൻ. മാന്ത്രികൻ. സോമൻ. പ്രാവ്. പ്ലാവ്. ഇളിഭ്യൻ. കുറവ്. നൃപൻ മറവ്. കൃസ്തു. കവറ്. ബാലൻ. കാവേരി. ഈഴവൻ. ക്രുവളം. കാര്യക്കാരൻ. തമ്പാൻ. വരവ്. പിരിവ്. ചിലവ്. ശ്വാവ്. കടവ്. മിടുക്കൻ. ഞാവൽ. ലാഘവം. പൂൎവം. വിപ്ലവം. വളവ്. തുവര. തുവല്. ഒഴിവ്. ദയവ്. ഭഗവാൻ. ദിവാൻ. മകൻ. കണ്ണ്. കാരൻ. കാരി. കാണുന്നു. കാണിൽ. എങ്ങാൻ. ഉടൻ. താൻ. ഏതാൻ. ഒരുത്തൻ. ഒരുത്തി. പാവം. പാപം. അമ്മാവൻ. പരൻ. അറിവ്യാവൻ. ആയവൻ. വേണ്ട. വേണ്ടി. വണ്ടി. മഹാൻ. ഹിന്ദു. അദ്ധ്യക്ഷൻ. സ്നേഹിതൻ.

---

അദ്ധ്യായം. ൧൪

## വൃത്തവും, അണ്ഡാകൃതിയും, കൊക്കകളും.

൧൦൩. ളു. എന്ന കൊക്കയോടുകൂടിയ ഋജുരേഖകളോടു വൃത്തങ്ങളൊ അണ്ഡാകൃതിയൊ ചേൎത്തുകാണിക്കുന്നതിന്ന് കൊക്കയെ വൃത്തമോ അണ്ഡാകൃതിയൊ ആക്കിയാൽ മതിയാകുന്നതും, അതോടുകൂടി കൊക്കയുണ്ടെന്നു മനസ്സിലാക്കേണ്ടതും ആകുന്നു.

ഉദാഹരണം B. XIX. ൧ നോക്കുക.

൧൦൪. സ്ചർ, സ്ജർ, എന്നെഴുതേണ്ടിവരുമ്പോൾ കൊക്കയ്ക്കുള്ളിൽ വൃത്തം കാണിക്കയൊ, മാത്രരേഖ എഴുതുകയൊ ചെയ്യേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ സ്ചർ. സ്ജർ. എന്നവയും കീഴ്പോട്ടേയ്ക്കെഴുതുന്ന ഹ എന്നരേഖയും തമ്മിൽ തിരിച്ചറിയാൻ നിവൃത്തിയില്ലാത്തതിനാലാകുന്നു.

ഉദാഹരണം B. XIX. ൨ നോക്കുക.

൧൦൫. രണ്ടു ഋജുരേഖകൾ ചേൎന്നു വരികയും, എന്നാൽ മദ്ധ്യെ ഒരു കോണം ഉണ്ടാകാതെയും B. XIX. ൩-ൽ കൊടുത്തിരിക്കുന്ന മാതിരി വരുമ്പോൾ കൊക്കയും വൃത്തവും പ്രത്യേകം കാണിക്കേണ്ട ആവശ്യമില്ല. എന്നാൽ ഒരു കോണം ഉണ്ടാകുന്നതായ രണ്ടു ഋജുരേഖകൾ ചേൎന്നു

വരുമ്പോൾ കൊക്കയും വൃത്തവും പ്രത്യേകം കാണിക്കേണ്ടതാകുന്നു.

ഉദാഹരണം B. XIX. ർ നോക്കുക.

ഫ ൦ ന്ന. സ്സ. സ്ഗ. എന്ന അക്ഷരങ്ങൾ ഋജുരേഖകളോടു ചേൎന്നു വരുമ്പോൾ വലതുവശം ചേൎത്തെഴുതേണ്ടതാകുന്നു.

ഉദാഹരണം B. XIX. ൫ നോക്കുക.

ഫ ൦ ൧. വക്രരേഖകളുടെ ആദ്യമോ അവസാനമോ ചെറുതൊ വലുതൊ ആയി ചേൎത്തിട്ടുള്ള കൊക്കകളോടും, ഋജുരേഖകളിൽ ചേൎത്തിട്ടുള്ള ൽ. വ്. എന്ന കൊക്കകളോടും വൃത്തങ്ങൾ ചേക്കേണ്ടിവരുമ്പോൾ കൊക്കയ്ക്കുള്ളിൽ വൃത്തം പ്രത്യേകം കാണിക്കേണ്ടതാണു്.

ഉദാഹരണം B. XIX. ന്ന നോക്കുക.

ഫ ൦ വ്വ. എല്ലാരേഖകളുടേയും അവസാനത്തിൽ ചേക്കുന്ന അണ്ഡാകൃതിയോടു അനുസാരം ചേൎത്തു കാണിക്കുന്നതുപോലെ വൃത്ത „സ" യോടും അനുസാരം ചേൎത്തു കാണിക്കാവുന്നതാണു്.

ഉദാഹരണം B. XIX. ൧ നോക്കുക.

ഫ ര ൻ. രേഖകളുടെഅവസാനത്തിൽ സൻ, ഷൻ, ഷൺ, എന്ന ശബ്ദങ്ങൾ ചേൎന്നു വരു

മ്പോൾ രേഖകളുടെ ഇടത്തൊ വലത്തൊ വൃത്ത "സ"യ്ക്കു ശേഷം ഒരു ചെറിയ കൊക്കുകൂടി ചേൎത്തു കാണിക്കേണ്ടതാകുന്നു.

ഉദാഹരണം B. XIX. വ്യ നോക്കുക.

൧൧൦. എഴുത്തിന്റെ വേഗതയെ വൎദ്ധിപ്പിക്കുന്നതിനു വേണ്ടി ധാരാളം ഉപയോഗത്തിൽ വരുന്നതായ ത. ദ. എന്ന അക്ഷരങ്ങൾക്കു മാത്രരേഖയ്ക്കു പുറമെ ഒരു വലിയ കൊക്കുകൂടി സങ്കല്പിക്കപ്പെട്ടിരിക്കുന്നു. ഈ കൊക്കുകളെ ഋജുരേഖകളുടെ ആദ്യമോ അവസാനമോ ചേൎക്കാവുന്നതാണ്.

ഉദാഹരണം B. XIX. ൻ നോക്കുക.

൧൧൧. എന്നാൽ, ക, പ, എന്ന രേഖകളുടെ ആദ്യം ചേൎക്കുന്ന വലിയ കൊക്കുകൾ ത, ദ, എന്ന അക്ഷരങ്ങൾക്കുവേണ്ടി ഉപയോഗിക്കാൻ പാടില്ല. എന്തുകൊണ്ടെന്നാൽ ആ രൂപങ്ങളെ ണ, ഫ്, എന്ന അക്ഷരങ്ങളായി സങ്കല്പിച്ചിട്ടുള്ളതുകൊണ്ടാണ്. അതിനാൽ ക, പ, എന്ന അക്ഷരങ്ങളോടു ത, ദ, എന്ന കൊക്കു ചേൎക്കേണ്ടി വരുമ്പോൾ ക്രമേണ ഇടത്തുവശത്തും താഴെനിന്നും കൊക്കുകൾ ചേൎക്കേണ്ടതാണ്. എന്നാൽ ണ, എന്ന ശബ്ദത്തിന് കീഴ്‌വക്രരേഖയും,

ഫ്, എന്ന ശബ്ദത്തിന്ന അതിഖരചിഹ്നത്തോടുകൂടിയ പ, എന്ന രേഖയും ഉപയോഗിക്കാൻ തൊണിയുള്ളവരെ ഈ സൂത്രം ബാധിക്കുന്നതല്ല.

ഉദാഹരണം B. XIX. ൧൦ നോക്കുക.

൧൧൨. സൻ. ഷൻ. എന്ന ശബ്ദങ്ങളെ കുറിക്കുന്നതിന്ന പ്രയോഗിക്കുന്ന ചിഹ്നം രേഖകളുടെ ആദ്യം ചേൎക്കുമ്പോൾ ത. ദ. എന്ന ശബ്ദിക്കേണ്ടതാണ്.

ഉദാഹരണം B. XIX ൧൧ നോക്കുക.

൧൧൩. ൽ. വ്. എന്ന കൊക്കുകളിൽ ഏതെങ്കിലും ഒന്ന ചേൎത്തിട്ടുള്ള ഋജുരേഖകളോടും, വലിയകൊക്ക ചേൎത്തിട്ടുള്ള വക്രരേഖകളോടും വൃത്തം ഒരിക്കലും ചേൎത്തുകാണിക്കാൻ പാടില്ല.

൧൧൪. ഋജുരേഖകളുടെ ആദ്യം കൊക്കയും അവസാനം വൃത്തവുമോ, ആദ്യം വൃത്തവും അവസാനം കൊക്കയുമോ, അല്ലാത്തപക്ഷം ആദ്യവസാനം കൊക്കകളും വൃത്തങ്ങളുമൊ ചേൎന്നവരുമ്പോൾ വിപരീതവശത്ത് ചേൎക്കേണ്ടതാണ്.

ഉദാഹരണം B. XIX. ൧൨ നോക്കുക.

അഭ്യാസം ൨൭ എ. സംജ്ഞാപാഠം.

൨൭ ബി. ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൨൯. പുതുക്കെഴുത്തിലെഴുതുക.

സകൎമ്മം. സമൃഷ്ടി. സ്ത്രീ. സത്രം. സംവൃതി. സ്രവം. സംഭ്രമം. സാമ്രാജ്യം. സൂത്രം. സവൎഗ്ഗം. സമൎപ്പണം. സുഗ്രീവൻ. സ്ഖലിതം. സദിർ. സം പ്രീതി. സുപ്രപഞ്ചം. താലി. തുലി. തുണി. ത വള. ദീപാളി വദനം. മനസ്സ്. ദേവദാനൻ. വാസം. പായസം. സകല. സകലം സകലത്തു്. സന്ദൎഭം. സമൎത്ഥൻ.

---

## അദ്ധ്യായം ൧൭.

### ഹ. എന്ന രേഖ.

൧൧൭. ഹ. എന്ന അക്ഷരത്തിനശേഷം സ്വരം വരുമ്പോഴോ, ഹ. എന്ന അക്ഷരം തനിച്ചു നില്ക്കുമ്പോഴോ കീഴ്പോട്ടേയ്ക്കെഴുതേണ്ടതാണ്.

ഉദാഹരണം B. XX. ൧ നോക്കുക.

൧൧൮. ക. ഗ. എന്ന അക്ഷരങ്ങൾക്കു മുൻപിൽ വരുന്ന ഹ. കീഴ്പോട്ടേയ്ക്കെഴുതണം.

ഉദാഹരണം B. XX. ൨ നോക്കുക.

൧൧൯. ഹ. എന്ന അക്ഷരത്തിന ശേഷം വൃത്തമോ കൊക്കയോ ന. ങ. എന്നയക്ഷരങ്ങളോ വരുമ്പോഴും, ക. ഗ. എന്ന അക്ഷരങ്ങളൊഴിച്ചുള്ള എല്ലാ ഋജുരേഖകളുടെയും മുമ്പിൽ ഹ. വരു

മ്പോഴും, സ. ശ. മ. മേല്പോട്ടേയ്ക്കുള്ള ല. ള. കീഴ്പോട്ടേയ്ക്കുള്ള "റ ര" ഈ അക്ഷരങ്ങളൊഴികെ കീഴ്പോട്ടേയ്ക്കെഴുതുന്ന എല്ലാരേഖകളുടേയും മുമ്പിൽ "ഹ" വരുമ്പോഴും, സാധാരണയായി കീഴ്പോട്ടേയ്ക്കെഴുതുന്ന രേഖകളുടെ മുൻപിലും മേല്പോട്ടേയ്ക്കെഴുതുന്ന രേഖകളുടെ പിൻപിലും "ഹ" വരുമ്പോഴും മേല്പോട്ടേയ്ക്കെഴുതേണ്ടതാണ്.

ഉദാഹരണം B. XX. ൩ നോക്കുക.

൧൧൮. ചിലപ്പോൾ മേല്പോട്ടേയ്ക്കെഴുതുന്ന രേഖകളുടെ പിൻപിൽ ഹ. വരുമ്പോൾ മേൽപറഞ്ഞ സൂത്രത്തിന് വിപരീതമായി എഴുത്തിന്റെ വേഗതയും ഭംഗിയും നോക്കി സൗകര്യം പോലെ എഴുതാവുന്നതാണ്.

ഉദാഹരണം B. XX. ൪ നോക്കുക.

൧൧൯. ഹ. എന്ന രേഖ മററുരേഖകളോടു ചേൎന്നുവരുമ്പോൾ അതിന്റെ വൃത്തവും, വൃത്തസ യും തിരിച്ചറിയത്തക്കവണ്ണം എഴുതണം.

ഉദാഹരണം B. XX. ൫ നോക്കുക.

൧൨൦. സ. എന്ന വൃത്തവും ഹ. എന്ന രേഖയും ചേൎന്നുവരുമ്പോൾ പ്രത്യേകമായി തിരിച്ചറിയത്തക്കവണ്ണം വൃത്തത്തെ വലുതാക്കുകയൊ, മാത്രരേഖ എഴുതുകയോ ചെയ്യേണ്ടതാണ്.

ഉദാഹരണം B. XX. ൬ നോക്കുക.

അഭ്യാസം ൨൯.

ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൩൦.

ചുരുക്കെഴുത്തിലെഴുതുക.

| | | |
|---|---|---|
| അഹിംസ. | ജിഹ്വാനം. | രോഹിഷം. |
| സാഹസം. | തഹശീൽ. | ലേഹനം. |
| സംഹാരി. | ആഹ്ലതി. | ദേഹി. |
| ദഹനം. | ലോഹം. | സഹചാരി. |
| സഹഗാമി. | ബാഹ്ലകൻ. | വാഹനം. |
| സഹസ്രം. | സഹകരണം. | പ്രഹ്ളാദൻ. |
| മഹിഷം. | വിഹരണം. | സഹ്യം. |
| ബ്രഹ്മചാരി. | സാഹിത്യം. | മഹനീയം |
| മഹാത്മാ. | വീരബാഹു. | സഹായം. |

---

അദ്ധ്യായം ൧൩.

ഹ. ര. എന്ന രേഖകൾ.

൧൨൧. ഈ രണ്ടു രേഖകളെ ഉപയോഗിക്കേണ്ട ക്രമങ്ങളെ അദ്ധ്യേതാക്കൾ പ്രധാനമായി മനസ്സിരുത്തി പഠിക്കേണ്ടതാണ്.

(൧) എളുപ്പത്തിൽ എഴുതാനും സംശയംകൂടാതെ വായിക്കാനും ഉതകുന്ന രേഖകളെ ചേൎക്കുക

(൨) രേഖകളോടു സ്വരങ്ങൾ ചേൎക്കേണ്ടവിധം; ഈ രണ്ടു തത്വങ്ങളേയും മറന്നുപോകാതെ മനസ്സിലാക്കുവാൻ സാധിക്കുന്ന ഒരദ്ധ്യേതാവിന്നു ഈ അദ്ധ്യായത്തിലേയും അടുത്ത അദ്ധ്യായങ്ങളിലേയും സൂത്രങ്ങൾ എളുപ്പത്തിൽ മനസ്സിലാകും.

൱൨൨. റ. ര. എന്ന രേഖകൾ (ആദ്യം കൊക്കയൊ വൃത്തമൊ ചേൎത്തിട്ടില്ലെങ്കിൽ) സ്വരത്തിൽ തുടങ്ങുകയാണെങ്കിൽ കീഴ്പോട്ടേയ്ക്കെഴുതേണ്ടതാണു.

ഉദാഹരണം B. XXI. ൱ നോക്കുക.

൱൨൩. റ. ര. എന്ന രേഖകൾക്കുമുമ്പിൽ സ്വരമില്ലെങ്കിൽ മേല്പോട്ടേയ്ക്കെഴുതണം.

ഉദാഹരണം B. XXI. ൨ നോക്കുക.

അതിനാൽ മേല്പോട്ടേയ്ക്കുള്ള റ. ര. എന്നെഴുതുമ്പോൾ ആദ്യം സ്വരമുണ്ടെന്നു മനസ്സിലാക്കണം,

൱൨൪. റ ര. എന്ന രേഖകളുടെ ആദ്യം കൊക്കയൊ വൃത്തമൊ ഉണ്ടെങ്കിലും, രേഖയ്ക്കു ശേഷം സ്വരമില്ലെങ്കിലും കീഴ്പ്പോട്ടേയ്ക്കുള്ള രേഖകളെഴുതണം.

ഉദാഹരണം B. XXI. ൩ നോക്കുക.

൱൰൫. റ. ര. എന്ന രേഖകളുടെ ആദ്യം വ്യത്തം ചേൎന്നു വരുമ്പോഴും, രേഖയ്ക്കുമുമ്പിൽ സ്വരമില്ലെങ്കിലും മേല്പോട്ടേയ്ക്കുള്ള രേഖകളെഴുതണം.

ഉദാഹരണം B. XXI. ൪ നോക്കുക.

൱൰൬. ട. ഡ. ച. ജ. ത. ദ. കൽ. ഗൽ. ഴ. യ. ഇവയുടെ മുമ്പിൽ വരുന്ന റ. ര. മേല്പോട്ടേയ്ക്കെഴുതണം.

ഉദാഹരണം B. XXI. ൫ നോക്കുക.

൱൰൭. മ. മ്പ. എന്ന രേഖകളുടെ മുമ്പിൽ വരുന്ന റ. ര. കീഴ്പോട്ടേയ്ക്കും, പിമ്പിൽവരുന്ന റ. ര. മേല്പോട്ടേയ്ക്കും എഴുതേണ്ടതാണ്.

ഉദാഹരണം B. XXI. ൬ നോക്കുക.

൱൰൮. സാധാരണമായി ഒരു വാക്കിന്റെ അവസാനരേഖ, റ. ര. ആയിരിക്കയും ആ വാക്ക് സ്വരത്തിൽ അവസാനിക്കാതിരിക്കയും ചെയ്യുമ്പോൾ കൊക്ക ചേൎക്കാൻ നിവൃത്തിയില്ലാത്ത അവസരങ്ങളിലെല്ലാം കീഴ്പോട്ടേയ്ക്കും സ്വരത്തിൽ അവസാനിയ്ക്കുന്നതായാൽ മേല്പോട്ടേയ്ക്കും എഴുതേണ്ടതാണ്.

ഉദാഹരണം B. XXI. ൭ നോക്കുക.

൱൰൯. ഒരു വാക്കിൽ കീഴ്പോട്ടേയ്ക്കെഴുതുന്ന രണ്ടു രേഖകൾക്കു ശേഷം വരുന്ന റ. ര.

മേല്പോട്ടേയ്ക്കെഴുതണം. എന്നാൽ രണ്ടാമത്തെ രേഖ വ. യൊ, ഞ. യൊ ആയിരുന്നാൽ ഈ ക്രമം ബാധിക്കുന്നതല്ല.

ഉദാഹരണം B. XXI. ൮ നോക്കുക.

൧൩൦. മേല്പോട്ടേയ്ക്കെഴുതുന്ന എല്ലാ രേഖകൾക്കും ശേഷംവരുന്ന റ. ര. കീഴ്പോട്ടേയ്ക്കെഴുതണം.

ഉദാഹരണം B. XXI. ൯ നോക്കുക.

൧൩൧. ഒരു വക്രരേഖയുടെ അവസാനത്തിൽ വൃത്തംചേൻ വരുകയും, അടുത്ത രേഖ റ. ര. ആയിരിക്കയും ചെയ്താൽ മേല്പോട്ടേയ്ക്കെഴുതേണ്ടതാണ്.

ഉദാഹരണം B. XXI. ൧൦ നോക്കുക.

൧൩൨. അവസാനത്തിൽ കൊക്കചേക്കാൻ സാധിക്കുന്ന ഒരു രേഖയുടെ അവസാന അക്ഷരം റ. ര. ആയിരുന്നാൽ മേല്പോട്ടേയ്ക്കെഴുതണം.

ഉദാഹരണം B. XXI. ൧൧ നോക്കുക.

൧൩൩. ഒരു വാക്കിന്റെ മദ്ധ്യേ റ. ര. എന്ന രേഖകൾ വരുമ്പോൾ സാധാരണയായി മേല്പോട്ടേയ്ക്കാണെഴുതാറുള്ളതെങ്കിലും, ഭംഗിയും വേഗതയുംനോക്കി സൗകര്യംപോലെ എഴുതണം.

൫൩ ർ. വാക്കുകൾക്കു വിരൂപത സംഭവിക്കുമ്പോഴും, എഴുത്തിന്റെ വേഗതയെ തടയുമ്പോഴും മേല്പറഞ്ഞ സൂത്രങ്ങളെ ഗണിക്കാതെ മേല്പോട്ടോയ്യോ കീഴ്പോട്ടേയ്യോ എഴുതാവുന്നതാണ്.

അഭ്യാസം ൩൫.

ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൩൬.

ചുരുക്കെഴുത്തിലെഴുതുക.

അരകല്ലു. അരവാശി. അരുണം. ഇരുമ്പു. ഇരവി. ഇറടി. എരുമ. കരിങ്കല്ലു. കരിങ്കണ്ണ്. കരണ്ടി. മരപ്പട്ടി. രതി. രാസ്സാദി. രാക്ഷസി. രാഷ്ട്രീയം. ഗരുഡൻ. മരപ്പണി. പൗരൻ. പാരവശ്യം. പുരോഹിതൻ. പുരയിടം. പുരാണം. പുരോഭാഗം. വാരിധി. വരൻ. രായസം. വീരവാദം. വരം. തരം. പരന്നു.

അദ്ധ്യായം ൫൧.

ല. ള. എന്ന രേഖകൾ.

൫൩൭. ല. ള. എന്ന രേഖകൾ തനിച്ച് ഒരു വാക്കായി നില്ക്കുമ്പോൾ മേല്പോട്ടേയ്ക്കെഴുതണം. ഉദാഹരണം B. XXII. ൫ നോക്കുക.

സൂ. ൬. ല, ള, എന്ന രേഖകൾ ഒരു വാക്കിന്റെ ആദ്യം വരുമ്പോൾ സാധാരണ മേല്പോട്ടേയ്ക്കെഴുതണം.

ഉദാഹരണം B. XXII. ൨ നോക്കുക.

സൂ. ൭. സ്വരത്തോടുകൂടി തുടങ്ങുന്ന ഒരു വാക്കിന്റെ ആദ്യത്തെ രേഖ ൽ, എന്ന കൊക്കചെത്തീട്ടുള്ളതൊ, ഇല്ലാത്തതോ ആയ ല, ള, ആയിരിക്കയും, അതിനടുത്ത രേഖ ഋജുവിട്ടമോ വക്രവിട്ടമോ ആയിരിക്കയും ചെയ്താൽ കീഴ്പോട്ടേക്കുള്ള ല, ള, എന്ന രേഖ എഴുതേണ്ടതാണ്.

ഉദാഹരണം * B. XXII. ൩ നോക്കുക.

സൂ. ൮. ഒരു വൃത്തത്തിന്റേയും, വക്രത്തിന്റേയും മുൻപിൽ ല, ള, എന്ന രേഖകൾ വരുമ്പോൾ വക്രവും വൃത്തവും എഴുതുന്ന വശത്തേക്കെഴുതേണ്ടതാണ്.

ഉദാഹരണം B. XXII. ൪ നോക്കുക.

സൂ. ൯. വ, ഞ, സ്ക, എന്ന രേഖകളുടേയും, മേല്പോട്ടേയ്ക്കെഴുതുന്ന ഋജുരേഖകളുടേയും ശേഷം വരുന്ന ല, ള, എന്ന രേഖകൾ പിൻപു

---

* അനുബന്ധം B. XXII. ൩-ൽ ചേർത്തിട്ടുള്ള ഉദാഹരണങ്ങൾ തിരുത്തി സൂ. ൭-ാംസൂത്രമനുസരിച്ചു പരിശീലിക്കേണ്ടതാണ്.

സ്വരമുണ്ടെങ്കിൽ കീഴ്പോട്ടേയ്ക്കും, ഇല്ലെങ്കിൽ മേല്പോട്ടേയ്ക്കും എഴുതേണ്ടതാണ്.

ഉദാഹരണം B. XXII. ൮ നോക്കുക.

൧൮൦. ന, ങ, എന്ന രേഖകൾക്കു ശേഷം വരുന്ന ല, ള, കീഴ്പോട്ടേയ്ക്കെഴുതേണ്ടതാണ്.

ഉദാഹരണം B. XXII. ൯ നോക്കുക.

൧൮൧. ഒരു വക്രരേഖയോടും വൃത്തത്തോടും ല, ള, എന്ന രേഖകൾ ചേൎന്നുവരുമ്പോൾ വക്രവും വൃത്തവും എഴുതുന്ന വശത്തേയ്ക്കെഴുതണം.

ഉദാഹരണം B. XXII. ൧൦ നോക്കുക.

൧൮൨. ഒരു വാക്കിൻെറ മദ്ധ്യേ ല, ള, എന്ന രേഖകൾ വരുമ്പോൾ മേല്പോട്ടേയ്ക്കാണെഴുതേണ്ടതെങ്കിലും, എഴുത്തിൻെറ വേഗത നോക്കി സൗകൎയ്യംപോലെ എഴുതണം.

൧൮൩. വാക്കുകൾക്കു വിരൂപത സംഭവിക്കുമ്പോഴും, എഴുത്തിൻെറ വേഗതയെ തടയുമ്പോഴും മേൽപറഞ്ഞ സൂത്രങ്ങളെ ഗണിക്കാതെ സൗകൎയ്യംപോലെ എഴുതിക്കൊള്ളണം.

അഭ്യാസം ൩൩.

ഭാഷാക്ഷരത്തിലെഴുതുക.

## അഭ്യാസം ന-ര്.

ചൂരുക്കെഴുത്തിലെഴുതുക.

കലശൽ. ക്രുലങ്കഷം. അലക്ഷ്യം. കലാപം. അലഞ്ഞു. അലസത. ചലനം. കാലൻ. ആലസ്യം. ചേല. തുലാം. പൗരാവലി. ജോലി. തുല്യം. ജലജം. പലവക. പലക. തല. കാള. ചുളിവ്. കളിമണ്ണ്. കൊള്ളി. താവളം. വാള്. താള്. വില. തള്ളി. തുളസി. ദളം. അമ്പലം. താളി. പാളി. ഇലവ്. വള്ളി. വിള.

---

## അദ്ധ്യായം ഫ വ്യ.

### ഷ. ണ. എന്ന രേഖകൾ.

ഫ ര് ര്. കൊക്കയോ, വൃത്തമൊ, അണ്ഡാകൃതിയൊ, ഷ. ണ. എന്ന രേഖകളുടെ ആദ്യമൊ അവസാനമൊ ചേൎത്തിട്ടുള്ളതൊ, ഇല്ലാത്തതൊ ആയ ഷ. ണ. എന്ന രേഖകൾ തനിച്ച് ഒരു വാക്കായി നില്ക്കുമ്പോൾ മേല്പോട്ടെക്കെഴുതേണ്ടതാണ്.

ഉദാഹരണം B. XXIII. ഫ നോക്കുക.

ഫ ര് ൬. ഞ, വ, ത, ദ, മേല്പോട്ടേയ്ക്കുള്ള ല, ള, എന്ന രേഖകളുടെ മുൻപിലും, ഞ, വ, ത, ദ, കീഴ്പോട്ടേയ്ക്കുള്ള ല, ള, എന്ന രേഖകളുടെ

പിൻപിലുംവരുന്ന ഷ, ണ എന്ന രേഖകൾ മേ ലേല്പോട്ടേയ്ക്കെഴുതേണ്ടതാണു്.

ഉദാഹരണം B. XXIII. വ നോക്കുക.

൧൪൬. ആദ്യകൊക്കകൾ ചേൎത്തിട്ടുള്ള ക, ഗ, മ, കീഴ്പോട്ടേയ്ക്കുള്ള റ, ര, എന്ന രേഖകളുടെ മുൻപിൽ വരുന്ന ഷ. ണ. എന്ന രേഖകൾ മേല്പോട്ടേയ്ക്കെഴുതേണ്ടതാണു്.

ഉദാഹരണം B. XXIII ന നോക്കുക.

൧൪൭. പ ബ, ട, ഡ, ച, ജ, മ, മ്പ, ത, ദ, സ, ശ, ഞ, വ, കീഴ്പോട്ടേയ്ക്കുള്ള റ, ര, ല, ള, എന്ന രേഖകൾക്കു ശേഷം വരുന്ന ഷ. ണ. മേല്പോട്ടേയ്ക്കെഴുതണം.

ഉദാഹരണം B. XXIII. ധ നോക്കുക.

൧൪൮. ഞ, വ, ക, ഗ, ന, ങ, ത, ദ, യ, ഴ, മേല്പോട്ടേയ്ക്കെഴുതുന്ന റ, ര, ഹ, കീഴ്പോട്ടേയ്ക്കെഴുതുന്ന ല, ള, എന്ന അക്ഷരങ്ങൾക്കശേഷം വരുന്ന ആദ്യകൊക്കയോ, വൃത്തമോ, അണ്ഡാകൃതിയോ ചേൎത്തിട്ടുള്ള ഷ, ണ എന്ന രേഖകൾ മേല്പോട്ടേയ്ക്കെഴുതേണ്ടതാണു്.

ഉദാഹരണം B. XXIII. ഒ നോക്കുക.

൧൪൯. ക, ഗ, ട, ഡ, പ, ബ, ന, ങ, ത, ദ, സ, ശ, ഞ, വ, യ, ഴ, കീഴ്പോട്ടേയ്ക്കെഴുതുന്ന

ല, ള, ഫ, മേല്പോട്ടേക്കെഴുതുന്ന റ, ര, എന്ന രേഖകളുടെ മുൻപിൽ ആദ്യകൊക്കയൊ, വൃത്തമോ അണ്ഡാകൃതിയോ, ചേൎത്തിട്ടുള്ളതോ, ഇല്ലാത്തതോ ആയ ഷ. ണ. എന്ന രേഖകൾ മേല്പോട്ടേയ്ക്കെഴുതേണ്ടതാണ്.

ഉദാഹരണം B. XXIII. ന്നു നോക്കുക.

൧൫൦. ആദ്യകൊക്ക ചേൎത്തിട്ടുള്ള ഞ, വ, ന, ങ, എന്ന രേഖകളുടെ മുൻപിൽ വരുന്ന ഷ. ണ. കീഴ്പോട്ടേയ്ക്കെഴുതേണ്ടതാണ്.

ഉദാഹരണം B. XXIII. ൧ നോക്കുക.

൧൫൧. ച, ജ, മ, മ്പ, എന്ന രേഖകളുടെ മുൻപിൽ വരുന്ന ഷ. ണ. കീഴ്പോട്ടേയ്ക്കെഴുതണം.

ഉദാഹരണം B. XXIII. വ്യ നോക്കുക.

൧൫൨. ക, ഗ, ന, ങ, യ, ഴ. മേല്പോട്ടേയ്ക്കുള്ള റ, ര, ല, ള, ഫ, എന്ന രേഖകൾക്കുശേഷം വരുന്ന ഷ. ണ. കീഴ്പോട്ടേയ്ക്കെഴുതണം.

ഉദാഹരണം B. XXIII. ൻ നോക്കുക.

൧൫൩. പ, ബ, ട, ഡ, ച, ജ, മ, മ്പ, ത, ദ, ഞ, വ, ക, ഗ, മേല്പോട്ടേയ്ക്കുള്ള ല, ള, കീഴ്പോട്ടേയ്ക്കുള്ള റ, ര, എന്ന രേഖകൾക്കുശേഷം വരുന്ന ആദ്യകൊക്കയോ, വൃത്തമോ, അണ്ഡാകൃതിയോ ചേൎത്തിട്ടുള്ള ഷ. ണ. കീഴ്പോട്ടേയ്ക്കെഴുതേണ്ടതാണ്.

ഉദാഹരണം B· XXIII. ൧൦ നോക്കുക.

൧൭൪. വാക്കുകൾക്ക് വിരൂപത സംഭവിയ്ക്കുമ്പോഴും, വായിയ്ക്കാൻ സംശയവും എഴുത്തിൻെറവേഗതയ്ക്ക് തടസ്സവും ഉണ്ടാകുമ്പോഴും മേല്പറഞ്ഞ സൂത്രങ്ങൾക്കു വിപരീതമായി എഴുതാം.

അഭ്യാസം ൩൭.

ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൩൮.

ചുരുക്കെഴുത്തിലെഴുതുക.

ഉണ്ണി. കണ്ണം. മഷി. സ്റ്റേഷൻ. പിണഞ്ഞു. അണഞ്ഞു. കിരണം. കരുണ. താരുണ്യം. പൂണൂൽ. പിണർ. കിണർ. കഷ്കർ. കണ്ണാമൃതം. ഭീഷ്മർ. രേണു. ഭരണി. ശേഷി. കലുഷം. കല്യാണം. മരണം. തണൽ. വഷൾ. മണൽ. വിലസണം. ഘോഷം. പുരുഷർ. പുണർതം. തൂണീരം. ഊഷരം. തൺപ്പ്. പുരീഷം. തൂണ. താഴണം. ഗ്രഹണി. ഗ്രാമിണി. ഘ്രാണം. ഉണവ്. തുണി. ആണി. ഇണങ്ങി. പട്ടാണി. സാട്ടാണി. കവിണി. കണ്ണാടി. ഗണേശൻ. പരിണാമം. യോഷ. വിണ്ണവർ. കണ്ണെഴുത്ത്. കിരണം. ഗുണം. വരണം

---

## അദ്ധ്യായം ൧൯.

## ഉപസൎഗ്ഗങ്ങൾ.

൧൪൪. ഇതിന്നു മുൻചിലത്തെ അദ്ധ്യായങ്ങളിലെ സൂത്രങ്ങളനുസരിച്ച് എല്ലാവാക്കുകളും എഴുതാൻ സാധിയ്ക്കുമെങ്കിലും, എഴുത്തിന്റെ വേഗതയ്ക്കും സൗകൎയ്യത്തിനുംവേണ്ടി ഉപസൎഗ്ഗങ്ങളെ കുറിയ്ക്കുന്നതിനുള്ള ചിഹ്നങ്ങളെ ഈ അദ്ധ്യായത്തിൽ വിവരിക്കുന്നു.

൧൪൫. ഉപസൎഗ്ഗങ്ങളിൽ പെട്ട „അതി" അഭി, അധി, അൻ, അന, അനു, അപ, എന്ന ശബ്ദങ്ങളെ കുറിയ്ക്കുന്നതിന് ഈ ശബ്ദം കഴിഞ്ഞുവരുന്ന ഒരു വാക്കിന്റെ ആദ്യത്തെ രേഖയുടെ മുകളിൽ ഒരുസ്ഥൂലബിന്ദുകാണിക്കപ്പെടുന്നു.

ഉദാഹരണം. B. XXIV. ൧ നോക്കുക

൧൪൬. „സവ്, സം, സൽ, സു" എന്ന ശബ്ദങ്ങളെ കുറിയ്ക്കുന്നതിന് വാക്കിന്റെ മുകളിൽ ഒരു വൃത്തം കാണിക്കപ്പെടുന്നു.

ഉദാഹരണം B. XXIV. ൨ നോക്കുക

൧൪൭. „ഉപ, ഉൽ, ഉര്, ഉൻ" എന്ന ശബ്ദങ്ങളെ കുറിയ്ക്കുന്നതിന് മേല്പറഞ്ഞമാതിരി ഒരു സൂക്ഷ്മഹ്രസ്വരേഖ കാണിക്കപ്പെടുന്നു.

ഉദാഹരണം. B. XXIV. ൩ നോക്കുക.

൧൫൯. „വി" എന്ന ശബ്ദത്തെ കുറിയ്ക്കുന്നതിന് മുൻപറഞ്ഞപോലെ ‚c ' ഈ ചിഹ്നം കാണിക്കപ്പെടുന്നു.

ഉദാഹരണം. B. XXIV. ൪ നോക്കുക.

൧൬൦. „നി, നിർ, നിസ്, നിഷ്" എന്ന ശബ്ദങ്ങളെ കുറിയ്ക്കുന്നതിന് ‚ᴗ' ഈ ചിഹ്നം കാണിക്കപ്പെടുന്നു.

ഉദാഹരണം B. XXIV. ൫ നോക്കുക.

൧൬൧. „ദു, ദുർ, ദുസ്, ദുഷ്, ദുരു, തിരു" എന്ന ശബ്ദങ്ങളെ കാണിക്കുന്നതിന് ‚ ൦ ' ഈ ചിഹ്നം കാണിക്കപ്പെടുന്നു.

ഉദാഹരണം B. XXIV. ൬ നോക്കുക.

൧൬൨. „പ്ര, പ്രതി, പര, പരി, പരം" എന്ന ശബ്ദങ്ങളെ കുറിയ്ക്കുന്നതിന് ‚റ' ഈ ചിഹ്നം കാണിക്കപ്പെടുന്നു.

ഉദാഹരണം B. XXIV. ൭ നോക്കുക.

൧൬൩. „പ്ര" എന്ന ശബ്ദത്തെ എഴുത്തിന്റെ വേഗതയെ അടിസ്ഥാനപ്പെടുത്തി ചിലപ്പോൾ മാത്രരേഖയും എഴുതാവുന്നതാണ്.

൧൬൪. ഈ എല്ലാ ഉപസൎഗ്ഗങ്ങളേയും വായിക്കാൻ സംശയം തട്ടാത്തപ്പോഴും, എഴുത്തിന് വേഗതകിട്ടുമ്പോഴും ചേൎത്തെഴുതാവുന്നതാണ്.

## അഭ്യാസം ൩൧.

ഭാഷാക്ഷരത്തിലെഴുതുക.

## അഭ്യാസം ൩൨.

മൂലക്കെഴുത്തിലെഴുതുക.

അനുദ്യോഗസ്ഥൻ. അനാദരവ്. അധികൃതൻ. ആധിപത്യം. അഭിജ്ഞാനം. ആഭിജാത്യം. അപഥ്യം. സംയോജകം. സുജനം. സല്ലാപം. ഉൽബോധം. ഉദ്ദേശം. വിതാനം. വിജനം. വിഭൂഷണം. നിരുപദ്രയോഗം. നിർവാഹം. ദുശ്ശകുനം. ദുഷ്കർമ്മം. പ്രാബല്യം. പ്രബോധം. പ്രതികാരം. പ്രതിഫലം. പരബോധം. പരമകാഷ്ഠ. പരിപാകം. പരിഹാരം. സംഘം. സഖ്യം. സുഖം. സംഖ്യ. സംഗതി. സംസ്ഥാനം. അനുജൻ. അനുജത്തി. വിധം. വിധി. പ്രത്യേകം. അധികാരം. അദ്ധ്യാപകൻ. അനേകം. പ്രജ. പ്രായം. അഭിപ്രായം. സംബന്ധം. വിദ്യ. വില. വിശ്വാസം. വിവേകം. വിജ്ഞാപനം.

---

## അദ്ധ്യായം ൨൦.

## ലോപപദപ്രകരണം.

൫൮൭. സംജ്ഞാപദങ്ങൾ മുതലായവാക്കുകൾ ഇപ്പോൾ എഴുതിവരാറുള്ളതിനപ്പുറമെ, ഭാഷയിൽ ധാരാളം ഉപയോഗമുള്ളവയത്രെ. എന്നാൽ

എഴുതാൻ അസൗകൎയ്യവും, കാൎയ്യഭംഗിക്കുറവും ഉണ്ടാകുന്നതായ വാക്കുകളെ എഴുത്തിന്റെ വേഗതയ്ക്കുവേണ്ടി സന്ധിചേൎത്തു വായിക്കത്തക്ക അക്ഷരങ്ങളെവിട്ടും, ഒരുവാക്കിലെ പ്രധാനമായ അക്ഷരമോ അക്ഷരങ്ങളോമാത്രം ആ വാക്കിനുപകരം എഴുതിയും ഉപയോഗിയ്ക്കുന്നതിന് "ലോപപദങ്ങൾ" (Contractions) എന്നു പറയപ്പെടുന്നു.

൱൬൩. ഈ ലോപപദങ്ങളെ സാധാരണ ലോപപദങ്ങളെന്നും, അസാധാരണലോപപദങ്ങളെന്നും (പ്രത്യേകലോപപദങ്ങൾ) രണ്ടായി ഭാഗിച്ചിരിക്കുന്നു.

൱൬൪. ക്ക, ത്ത, ട്ട്, ൻ, മുതലായ അക്ഷരങ്ങളെ വിട്ടെഴുതിയാലും സന്ധിചേൎത്ത് വായിക്കത്തക്കവിധത്തിലുള്ള ആ പദങ്ങൾ സാധാരണ ലോപപദങ്ങളെന്നു പറയപ്പെടുന്നു.

ഉദാഹരണം B. XXV. നോക്കുക.

അഭ്യാസം ൩൯.

ഭാഷാക്ഷരത്തിലെഴുതുക.

അഭ്യാസം ൪൰.

ചുരുക്കെഴുത്തിലെഴുതുക.

ത്ത, എന്ന അക്ഷരം വിട്ടെഴുതണം.

കുളത്തിൽ. മരത്തിൽ. പള്ളിക്കൂടത്തിൽ വള്ളത്തിൽ. പാഠത്തിന്റെ. ചിത്രത്തിന്റെ.

കഴുത്തിന്റെ. തുണ്ടത്തിൽ. മുഖത്തിൽ. ദാരിദ്ര്യത്തിൽ, കഷ്ടത്തിൽ. ആചാരത്തിന്റെ. വഗ്ഗത്തിൽ. ആഗ്രഹത്താൽ. വിചാരത്താൽ. കാരണത്താൽ. അനുഗ്രഹത്താൽ. ഉപക്രമത്തിൽ. ആക്രമണത്താൽ. രൂപത്തിന്റെ. കെട്ടിടത്തിൽ.

ക്ക, എന്ന അക്ഷരം വിട്ടെഴുതണം.

മുറുക്കുന്നു. നിനയ്ക്കുന്നു. ആശിയ്ക്കുന്നു. നിശ്ചയിയ്ക്കുന്നു. വദ്ധിയ്ക്കുന്നു. അധീകരിയ്ക്കുന്നു. ഭരിയ്ക്കുന്നു. പാലിയ്ക്കുന്നു. വിളിയ്ക്കുന്നു. ഇറുക്കുന്നു. വാങ്ങിയ്ക്കുന്നു. നില്ക്കുന്നു. ആശ്രയിയ്ക്കുന്നു. അവസാനിയ്ക്കുന്നു. മരിയ്ക്കുന്നു. ജനിയ്ക്കുന്നു. ജീവിയ്ക്കുന്നു. വായിയ്ക്കുന്നു. ഭ്രമിയ്ക്കുന്നു. ശപസിയ്ക്കുന്നു.

ൻ, എന്ന അക്ഷരം വിട്ടെഴുതണം.

കാലിന്മേൽ. ആഗ്രഹത്തിന്മേൽ. വഴക്കിന്മേൽ. പിശകിന്മേൽ. കാരണത്തിന്മേൽ. മുതുകിന്മേൽ. കയ്യിന്മേൽ. അടിമത്വത്തിൻകീഴ്. ദുർഭരണത്തിൻകീഴ്. അധികാരത്തിൻകീഴ്. ഉത്സാഹത്തിന്മേൽ. ഉദ്യോഗത്തിൻകീഴ്. വരുതിയിന്മേൽ. മേശയിന്മേൽ. വള്ളത്തിന്മേൽ. ആലോചനയിന്മേൽ.

ട്ട്, എന്ന അക്ഷരം വിട്ടെഴുതണം.

പറഞ്ഞിട്ടുണ്ട്. പറഞ്ഞിട്ടുള്ള. അനുവദിച്ചിട്ടുള്ള. ഉണ്ടാക്കീട്ടുണ്ടു. വാങ്ങീട്ടുള്ള. കൊടുത്തിട്ടുള്ള. ഉണ്ടായിട്ടുണ്ട്. പുതുക്കീട്ടുണ്ട്. ഉൾപ്പെട്ടിട്ടുണ്ട്. സഹായിച്ചിട്ടുണ്ട്. കണ്ടിട്ടുള്ളവർ. കേട്ടിട്ടുള്ളതു്. പറഞ്ഞിട്ടുണ്ടായിരിയ്ക്കും. അയച്ചിട്ടുള്ള. നിർമ്മിച്ചിട്ടുള്ള. മറന്നിട്ടുണ്ട്. പരന്നിട്ടുണ്ട്. മടക്കിട്ടുള്ള. ചേർന്നിട്ടുണ്ട്.

---

## അദ്ധ്യായം ൨൰.

## പ്രത്യയപ്രകരണം.

൩൮൨. മലയാള ഭാഷയിൽ പ്രത്യയങ്ങൾ എന്ന വിഭാഗത്തിൽ വചനം, ക്രിയ, വിഭക്തി മുതലായി പലതുമുണ്ടെങ്കിലും, ചുരുക്കെഴുത്തിന്റെ ആവശ്യത്തിന് മേൽപറഞ്ഞ മൂന്നെണ്ണം മാത്രമേ ഉപയോഗപ്പെടുത്തുന്നുള്ളു. ഇവയിൽ വചനപ്രത്യയങ്ങളെക്കുറിച്ച് എട്ടാം അദ്ധ്യായത്തിൽ വിവരിച്ചിട്ടുണ്ടല്ലോ?

൩൮൩. ക്രിയാപദങ്ങളിൽ „ഇ, ഉ, ച്ച്, ച്ചു, ച്ചു, ഉന്നു, ഉം" ഇവയെ ചേർത്തുകാണിക്കുന്നതിന് വാക്കുകളുടെ അവസാനത്തിൽ സ്വരശബ്ദത്തിനുശേഷം വരുന്ന അക്ഷരമോ അക്ഷരങ്ങളോ

വിട്ടോ വിടാതേയോ എഴുതിവരുന്നു. അനന്തരം ആ അക്ഷരത്തേ തൊടാതെ, അതായത് ഉപസൎഗ്ഗം ആദ്യം കാണിക്കുന്നമാതിരി ക്രമേണ "।, ० c o" ഈ ചിഹ്നങ്ങളെ ഉപയോഗപ്പെടുത്തുന്നു.

ഉദാഹരണം B. XXVI. ൫ നോക്കുക.

൫൦. "ക്കുന്നു" എന്നുവരുമ്പോൾ "।" കു എന്നുള്ള വിഭക്തിപ്രത്യയചിഹ്നംകൂടി ചേൎത്തു കാണിക്കയോ, വിട്ടെഴുതുകയോ ചെയ്യാം. വലിയ വൃത്തം രേഖകളോടു ചെൎത്തെഴുതിയാൽ ഉം, ഊം, എന്നും ചെറിയവൃത്തം രേഖകളോടു തൊട്ടെഴുതിയാൽ ആം, ആം, എന്നും ശബ്ദിക്കേണ്ടതാണ്.

൫൧. ക്രിയാപദങ്ങളുടെ അവസാനത്തിൽ (കേവലപ്രയോജകകൃതികളിൽ) ക്കുന്നു. പ്പിക്കുന്നു. ച്ചു. പ്പിച്ചു. ക്കും. പ്പിക്കും. ഈ ശബ്ദങ്ങളെ ചേൎത്തുകാണിക്കുന്നതിനു മേൽവിവരിച്ച ചിഹ്നങ്ങളെ തൊട്ടും തൊടാതേയും എഴുതേണ്ടതാണ്.

ഉദാഹരണം B. XXVI. ൬ നോക്കുക.

൫൨. തിരിച്ചു. തിരിയിച്ചു. എന്ന ശബ്ദങ്ങളിലെ അവസാന ശബ്ദങ്ങളായ "ച്ചു. ഇച്ചു" എന്നിവയെ തിരിച്ചുകാണിക്കുന്നതിനു "ച്ചു" എന്നുള്ളതിന് അതിനു സങ്കല്പിച്ചിട്ടുള്ള ചിഹ്നത്തെ

ചേൎത്തും, "ഇച്ചു" എന്ന ശബ്ദത്തെ കാണിക്കുന്നതിനു മേല്പടിചിഹ്നത്തോടു ഈ എന്ന രേഖാസ്വരചിഹ്നം ചേൎത്തോ ബിന്ദുസ്വരചിഹ്നം സ്ഥാനമനുസരിച്ചു കാണിച്ചോ എഴുതേണ്ടതുമാണ്.

ഉദാഹരണം B. XXVI. നു നോക്കുക.

൫൨. വിഭക്തിപ്രത്യയങ്ങൾ സംജ്ഞാപദങ്ങളോടു ചേൎത്തുകൊടുത്തിട്ടുള്ളതിനാൽ ഇവിടെ വിവരിക്കുന്നില്ല.

### അഭ്യാസം ൪൫.

ഭാഷാക്ഷരത്തിലെഴുതുക.

### അഭ്യാസം ൪൬.

ചുരുക്കെഴുത്തിലെഴുതുക.

മറച്ചു. മറപ്പിച്ചു. മറയിച്ചു. പിരിച്ചു. പിരിയിച്ചു. പിരിപ്പിച്ചു. മറയ്ക്കുന്നു. മറയുന്നു. മറപ്പിക്കുന്നു. പിരിയും. പിരിയാം. പിരിയ്ക്കും. പിരിപ്പിക്കാം. പിരിക്കാം. കുടിച്ചു. കുടിപ്പിച്ചു. കുടിയ്ക്കും. കുടിപ്പിയ്ക്കും. കുടിയ്ക്കുന്നു. കുടിപ്പിയ്ക്കുന്നു. പേടിച്ചു. പേടിപ്പിച്ചു. പേടിയ്ക്കും. പേടിപ്പിയ്ക്കും. പേടിയ്ക്കുന്നു. പേടിപ്പിയ്ക്കുന്നു. അലങ്കരിച്ചു. അലങ്കരിപ്പിച്ചു. അലങ്കരിയ്ക്കും. അലങ്കരിപ്പിയ്ക്കും. അലങ്കരിയ്ക്കുന്നു. അലങ്കരിപ്പിയ്ക്കാം.

അലങ്കരിപ്പിയ്ക്കുന്നു. കുടിയ്ക്കാം. പേടിപ്പിയ്ക്കാം. കുടിപ്പിയ്ക്കാം. മുറിച്ചു. മുറിപ്പിച്ചു. മുറിയ്ക്കും. മുറിപ്പിയ്ക്കും. മുറിയ്ക്കുന്നു. മുറിപ്പിയ്ക്കുന്നു. മുറിയുന്നു. മുറിയാം. മുറിയ്ക്കാം. മുറിപ്പിയ്ക്കാം. ചോദിച്ചു. ചോദിപ്പിച്ചു. ചോദിയ്ക്കും. ചോദിപ്പിയ്ക്കും. ചോദിക്കുന്നു. ചോദിപ്പിയ്ക്കുന്നു. ചോദിയ്ക്കാം. ചോദിപ്പിയ്ക്കാം.

---

## അദ്ധ്യായം ൨൨.

## സമാസസംജ്ഞാപദപ്രകരണം.

൧൭൪. സംശയംതട്ടാത്തവിധത്തിൽ രണ്ടോ അധികമോ സംജ്ഞാപദങ്ങൾ ചേൎത്തെഴുതുന്ന ഒരു രേഖാസമൂഹത്തിന്ന സമാസസംജ്ഞ എന്നു പറയപ്പെടുന്നു.

ഉദാഹരണം B. XXVII. ൧ നോക്കുക.

൧൭൫. സമാസസംജ്ഞാപദങ്ങളുടെ സൃഷ്ടിയിൽ ആദ്യം തുടങ്ങുന്നതായ സംജ്ഞാപദത്തെ സ്ഥാനം അനുസരിച്ചെഴുതേണ്ടതും, തുടൎന്നു വരുന്ന സംജ്ഞാപദങ്ങളെ ചേൎത്തെഴുതേണ്ടതും അവയുടെ സ്ഥാനത്തെ ഗണിക്കേണ്ട ആവശ്യമില്ലാത്തതുമാകുന്നു.

൧൭൬. ഒരു എന്ന സംജ്ഞാപദത്തിന്ന നിശ്ചയിച്ചിട്ടുള്ള ബിന്ദുവിനും പുറമെ ഒരു ഹ്രസ്വ

രേഖകൂടി സങ്കല്പിച്ചിട്ടുള്ളതും അതിനെ സൗകൎയ്യം പോലെ രേഖകളോടു ചേൎത്തു കാണിക്കാവുന്നതു മാണ്.

ഉദാഹരണം B. XXVIII. ൨ നോക്കുക.

൧൭ന്നു. (൧൭) സമാസസംജ്ഞകളുടെ മദ്ധ്യത്തിൽ വരുന്ന, "വളരെ, നല്ല, അതു്, ആകുന്നു, കണ്ടിട്ടുണ്ടല്ലോ; ഉള്ളതാകുന്നു; ഇല്ലാത്തതല്ല" മുതലായ വാക്കുകളിലെ അതു, ഇട്ടു, ഉള്ള, മുതലായ ശബ്ദങ്ങളെ വിട്ടുകളഞ്ഞാലും ചേൎത്തുവായിയ്ക്കാൻ സാധിയ്ക്കുന്ന അവസരങ്ങളിൽ അവയെ വിട്ടെഴുതാവുന്നതാണ്.

അഭ്യാസം ൪൩.

ഭാഷാക്ഷരത്തിലെഴുതുക

അഭ്യാസം ൪൪.

ചുരുക്കെഴുത്തിലെഴുതുക.

അതിനുള്ള. അറിഞ്ഞപ്പോൾ. അടുത്തയാഴ്ച. ഇരിക്കുന്നതായി. മഹാജനങ്ങൾ. മുതലായവ. പാഠശാല. യോഗംകൂടി. താഴെപറയുന്ന. വളരെവലുതു്. സത്യം പറയണം. കൂട്ടിക്കൊണ്ടിരിയ്ക്കുന്നു. കൂടിപ്പോയി. വന്നുകൂടി. ഇരിയ്ക്കുന്നിടത്തോളംകാലം. കാലത്തോളം. അതിനുശേഷം. എതിനുശേഷം. ഇതിനുശേഷം. ശേഷമുള്ള. കട്ടികൾ. പറഞ്ഞുകൊടുത്തതിനാൽ. കൊടുത്തിട്ടു

ണ്ടായിരുന്നു. വാങ്ങിച്ചപ്പോൾ. അടുത്തതവണ. കഴിഞ്ഞതവണ. നാഴികദൂരം. ഭൂമിയിൽനിന്നു. സത്യാഗ്രഹം. സ്വാതന്ത്ര്യഭരണം.

---

## അദ്ധ്യായം ൨൩.

### സംഖ്യാചിഹ്നപ്രകരണം.

൱൧൧. ബ്ലാക്ക XXVIII ഒന്നിൽ ഒന്നാം ചിഹ്നം വാളിൽ തൊട്ടെഴുതുമ്പോൾ പൂർണ്ണവിരാമത്തേയും, രണ്ടാംചിഹ്നം അർദ്ധവിരാമത്തേയും, മൂന്നാംചിഹ്നം ഭിത്തിക(കോളൻ)യേയും, നാലാം ചിഹ്നം ശൃംഖലയേയും, അഞ്ചാംചിഹ്നം വലയത്തേയും, ആറാംചിഹ്നം രേഖയേയും, ഏഴാംചിഹ്നം കാകുവിനേയും, എട്ടാംചിഹ്നം വിക്ഷേപിണിയേയും, ഒൻപതാംചിഹ്നം ഉദ്ധരണിയേയും കുറിക്കുന്നു.

൱൧൨. പേരുകളുടെ ആദ്യം വരുന്ന അക്ഷരങ്ങളും, (Initials) അവസാനത്തിൽ വരുന്ന ബി, എ. മുതലായ ബിരുദങ്ങളും മലയാളത്തിലോ ഇംഗ്ലീഷിലോ എഴുതാവുന്നതാണ്.

൱൧൩. ഒന്നു മുതൽ ഒൻപതുവരെയുള്ള അക്കങ്ങളും, പൂജ്യവും ഇംഗ്ലീഷിലോ മലയാളത്തിലൊ സംശയം വരാത്തവിധത്തിൽ ക്രുട്ടികലത്തി എഴുതേണ്ടതാണ്.

൧൮൦. ബ്ലാക്ക XXVIII രണ്ടിൽ ഒന്നാം ചിഹ്നം പത്ത് എന്ന അക്കത്തേ കുറിയ്ക്കുന്നു. ൨൦, ൩൦. എന്നിവയെ കുറിയ്ക്കുന്നതിന്ന് ഈ പത്ത് എന്നു കുറിക്കുന്ന രേഖയിൽ അക്കങ്ങളെ എഴുതേണ്ടതാണ്.

ഉദാഹരണം B. XXVIII ൨൮ൽ ൨൦ ൩൦ നോക്കുക.

൧൮൦. (ബി) B. XXVIII-ൽ. നാലാം ചിഹ്നം നൂറ്. എന്ന അക്കത്തെയും, ൱. ൲. ൲. ഈ ചിഹ്നങ്ങൾ ക്രമേണ ആയിരം ലക്ഷം കോടി എന്ന അക്കങ്ങളേയും ൰. ൯൦. ൧൦൦. ൧൧. ഈ ചിഹ്നങ്ങൾ ക്രമേണ ൨൦൦. ൪,൦൦൦. ൫,൦൦,൦൦൦. ൰,൦൦,൦൦,൦൦൦. എന്ന സംഖ്യകളേയും കുറിയ്ക്കുന്നു.

൧൮൧. എല്ലാസ്ഥാനത്തും അക്കങ്ങൾ വരുമ്പോൾ അതായത് (൨ ൫൩൰) ഇതുമാതിരി വരുമ്പോൾ അക്കങ്ങൾതന്നെ കുറിയ്ക്കുന്നതാണുത്തമം.

൧൮൨. രൂപ. അണ. പൈസ, പണം. ചക്രം. കാശു, പൌണ്ട്. ഷില്ലിങ്ങ്. പെൻസ്, എന്നിവകളെ കുറിയ്ക്കുന്നതിന്ന ഭാഷയിൽ സാധാരണ ഉപയോഗിക്കുന്നതുപോലെ ഭാഷാക്ഷരംകൊണ്ടൊ, അല്ലാത്തപക്ഷം ശബ്ദലിപികൊണ്ടോ കുറിയ്ക്കാവുന്നതാണ്.

൧൨൩. തീയതി എന്നു കുറിയ്ക്കുന്നതിനു;–" ഈ ചിഹ്നവും, മാസം, ആണ്ടു ഇവകളെ കുറിയ്ക്കുന്നതിനു ക്രമേണ B. XXVIII. ൩-ൽ ഒന്നും രണ്ടും ചിഹ്നങ്ങളും, ആഴ്ചകൾ ഏഴിനേയും കുറിയ്ക്കുന്നതിനു യഥാക്രമം B. XXVIII. ൪-ൽ ഒന്നു മുതൽ ഏഴുവരെയുള്ള ചിഹ്നങ്ങളും ഉപയോഗപ്പെടുത്തുന്നു.

---

അദ്ധ്യായം ൨൪.

തൎജ്ജിമപ്രകരണം.

൧൨൪. ക്ഷമയോടും മടിക്കൂടാതെയും എഴുതുവാൻ സാധിക്കുന്ന ഒരാൾക്കു മാത്രമേ ഈ രീതി പൂൎത്തിയായി പഠിച്ചു പ്രായോഗികമാക്കുവാൻ സാധിക്കയുള്ളൂ. എഴുതുന്നതുകൊണ്ടു മാത്രമായില്ല; എഴുതിയതിനെ വായിക്കാൻകൂടി ശീലിക്കണം. അച്ചടിച്ച ഗ്രന്ഥങ്ങളാണ് വായിക്കാൻ നല്ലതു്. മലയാളഭാഷയ്ക്കു് ശബ്ദലിപിനിൎമ്മിതി നൂതനമാകകൊണ്ടു് ശബ്ദലിപിയിൽ അച്ചടിച്ച പുസ്തകങ്ങളോ വൎത്തമാനപത്രങ്ങളൊ കിട്ടാൻ തരമില്ലാതെയാണിരിക്കുന്നതു്. അതിനാൽ തന്നെത്താനെഴുതിയതോ, അല്ലാത്തപക്ഷം അന്യആളുകൾ എഴുതിയതോ ആയ ശബ്ദലിപിവാചകങ്ങളെനോക്കി വായിക്കേണ്ടതാണ്. വിവിധവിഷയങ്ങളെ പ്രതിപാദിക്കുന്ന മാസികകളും

വൎത്തമാനപ്പത്രങ്ങളും കണ്ടും കേട്ടും എഴുതേണ്ട താണ്.

൱൮൰൫. നാം എഴുതുമ്പോൾ പ്രധാനമായി നോക്കേണ്ടതു സംശയംകൂടാതെ വായിക്കത്തക്കവ ണ്ണം കാൎശ്യയും ഭംഗിയുള്ളതായ രേഖകളെ ചേ ൎത്തെഴുതുന്നതിലാകുന്നു. രണ്ടു രേഖകൾ തമ്മിൽ ചേരുമ്പോൾ മദ്ധ്യേ ഒരു കോണം ഉണ്ടാകത്തക്ക നിലയിൽ ചേൎക്കേണ്ടതാണ്. അക്ഷരങ്ങൾ ചേ രുന്നതു കഴിയുന്നതും വലത്തോട്ടേക്ക് പോകത്ത ക്കവണ്ണമായിരിക്കണം. എന്നാൽ രണ്ടു വക്രരേഖ കളെ തമ്മിൽ ചേരുന്നതു വിപരീതരീതിയിലാ യിരിക്കണം. നാം എഴുതുന്ന രേഖകളുടെ സൂക്ഷ്മ സ്ഥൂലതകൾ പ്രത്യേകം തിരിച്ചറിയത്തക്കനിലയി ലായിരുന്നാൽ വായിക്കുന്നതിന് എളുപ്പമുണ്ടാകും.

൱൮൰൬. ശരിയായ എഴുത്തു സാമാനങ്ങളുടെ പ്രാധാന്യത്തെ ഒരിക്കലും വിസ്മരിക്കത്തക്കതല്ല. അധികം മൂൎച്ചകൂടിയതോ കുറഞ്ഞതോ അല്ലാത്ത പെൻസിലും, വരളിട്ട കടലാസും എപ്പോഴും ഒരു ചു രുക്കെഴുത്തുലേഖകൻെറ കയ്യിലിരിയ്ക്കേണ്ടതാണ്. പ്രസംഗങ്ങൾ എഴുതിയ ഉടൻതന്നെ ഭാഷപ്പെടു ത്തണം. അഥവാ; അതിനു സാധിക്കാത്തപക്ഷം അതിനെ വായിച്ച് അതിൻെറ സ്വരചിഹ്നങ്ങൾ രേഖപ്പെടുത്തിവയ്ക്കേണ്ടതാണ്.

൱൨൧. ചുരുക്കെഴുത്തെഴുതാൻ ഉപയോഗിക്കുന്ന ബുക്കിന്റെ ബയന്റു പേസ്റ്റ്ബോൎഡായിരിക്കേണ്ടതാണ്. നോട്ടുബുക്കിന്റെ ഒരുവശത്തെഴുതുമ്പോൾ താഴത്തെ ഒരു കോണിൽകൂടി വിരൽകൊണ്ടു തള്ളി എഴുതിത്തീരുന്നതോടുകൂടി ആ വശത്തെ മറിയ്ക്കേണ്ടതാണ്. ഇങ്ങനെ മറിച്ചു ബുക്കിന്റെ അവസാനത്തിൽ ചെല്ലുമ്പോൾ ആകപ്പാടെ ബുക്കിനെ മറിച്ചു മറുപുറം എഴുതിതുടങ്ങണം. ഇതു് പ്രത്യേകം ശീലിയ്ക്കേണ്ടതാണ്.

൱൨൨. എഴുതുമ്പോൾ വളരെ ബുദ്ധിമുട്ടു തോന്നുന്ന അക്ഷരസമൂഹങ്ങളെ (പദങ്ങളെ) ധാരാളം എഴുതി നിശ്ചയപ്പെടുത്തേണ്ടതാണ്.

൱൨൩. ഒരാൾ എഴുതാൻ തുടങ്ങുമ്പോൾ ആദ്യത്തെ രണ്ടുമൂന്നു മിനിട്ടു സംശയമില്ലാതെ വായിക്കത്തക്കവിധത്തിൽ എഴുതുന്നതിന് പ്രത്യേകം ശ്രദ്ധവയ്ക്കേണ്ടതാണ്. പഴയ ചുരുക്കെഴുത്തുലിഖിതങ്ങളെ വീണ്ടുംവീണ്ടും വായിക്കുന്നതു് വാക്കുകൾ ഓൎമ്മിക്കുന്നതിനു സഹായിക്കും. കുറഞ്ഞതു പന്ത്രണ്ടു വാക്കെങ്കിലും മനസ്സിൽ പിടിക്കാനുള്ള ശക്തി ഉണ്ടാക്കാൻ ശ്രമിക്കേണ്ടതു് ഒരു ചുരുക്കെഴുത്തുലേഖകന്റെ പ്രധാനകടമകളിൽ ഒന്നാണ്. പ്രസംഗം എഴുതുമ്പോൾ ചുരുക്കെഴുത്തുലേഖകന്റെ ശ്രദ്ധ അതിൽനിന്നും ഒരിക്കലും വ്യതിചലിക്കരുതു്. ഈ പുസ്തകത്തിൽ കൊടുത്തിട്ടുള്ള സൂത്

ങ്ങൾക്ക് വിപരീതമായി രേഖകൾ എഴുതിപ്പോകുന്നതായാൽ അതിനെ അപ്പോൾതന്നെ തിരുത്താൻ ശ്രമിക്കാതെ വായിക്കുന്ന സമയത്തു തിരുത്തേണ്ടതും, മേലാൽ ആ തെററു സംഭവിക്കാതെ സൂക്ഷിക്കേണ്ടതുമാകുന്നു.

൯൦. വേഗതയിലെഴുതുമ്പോൾ അക്ഷരങ്ങളുടെ മാതൃകയ്ക്കു അല്പാല്പം വ്യത്യാസംവന്നാലൊന്നെഴുതിയതു മറെറാന്നായി വായിക്കാൻ ഇടവരാതെ പ്രത്യേകം സൂക്ഷിക്കണം. ദിവസവും അരമണിക്കൂർവീതം എഴുതുന്നതു മുറവിട്ടു നാലും അഞ്ചും മണിക്കൂർ എഴുതുന്നതിനേക്കാൾ കൂടുതൽ ഫലപ്പെടുന്നതാണ്. നാം എഴുതുന്ന രേഖകൾ മറെറാരാൾക്കു വായിക്കത്തക്കവണ്ണം എഴുതുന്നതിൽ ദൃഷ്ടിവയ്ക്കേണ്ടതാണ്. നിവൃത്തിയുള്ളിടത്തോളം പ്രാസംഗികൻെറ പ്രസംഗസാരം മനസ്സിലാക്കിയെഴുതേണ്ടതാണ്. അതുപോലെതന്നെ വിരാമാദിചിഹ്നങ്ങളും കാണിയ്ക്കേണ്ടതാണ്. ചുരുക്കെഴുത്തിലെഴുതുന്ന സമയത്ത് ഈ ചിഹ്നങ്ങൾ കാണിയ്ക്കാൻ സമയമില്ലാത്തപക്ഷം ഭാഷപ്പെടുത്തുമ്പോൾ അവകൾ നിശ്ചയമായും കാണിയ്ക്കണം.

൯൧. ഇതുവരെ പറഞ്ഞതെല്ലാം സാധാരണമായി നടക്കുന്ന പ്രസംഗങ്ങളെ സംബന്ധി

ച്ചാണ്. ചില പ്രത്യേകവിഷയങ്ങളെക്കുറിച്ചുള്ള പ്രസംഗങ്ങൾ എഴുതാൻപോകുന്ന ലേഖകന്മാർ ആ വിഷയങ്ങളിൽ ഒരു സാമാന്യജ്ഞാനമെങ്കിലും സമ്പാദിയ്ക്കുന്നതു പൂർണ്ണമായി എഴുതിയെടുക്കുന്നതിന്ന് ഒരു സഹായമായിരിക്കും.

---

## അദ്ധ്യായം ൨൫.

## സ്വരപ്രകരണം.

൧൬൨. സ്വരപ്പെടുത്തൽ എന്ന പദത്തിന് ഇവിടത്തെ അർത്ഥം, സ്വരചിഹ്നം കാണിക്കാതെ സ്വരം ഉണ്ടെന്നു മനസ്സിലാകത്തക്കവിധം രേഖകളെ വരയ്ക്കുമുകളിലും, വരയിൽതൊട്ടും, വരയിൽ കൂടിയും എഴുതുന്ന രീതി എന്നാകുന്നു. സന്ദർഭം നോക്കിയും ഭാഷയിൽ നമുക്കുള്ള പരിചയംകൊണ്ടും മിക്കവാറും സ്വരങ്ങൾ കുറിയ്ക്കാതെതന്നെ മനസ്സിലാക്കാൻ കഴിയുന്നതാണ്.

൧൬൩. സ്വരത്തിൽ തുടങ്ങുന്ന എല്ലാവാക്കുകളുടേയും ആദ്യത്തെ സ്വരം ചിഹ്നംകൊണ്ടു കുറിയ്ക്കേണ്ടതാണ്.

൧൬൪. സ്വരത്തിൽ തുടങ്ങുന്നതും, രണ്ടക്ഷരമുള്ളതുമായ ഒരു വാക്കിൽ ആദ്യത്തെ അക്ഷരത്തിന്നശേഷം വരുന്ന സ്വരം സ്ഥാനംകൊണ്ടു കുറിയ്ക്കേണ്ടതാണ്.

ഉദാഹരണം B. XXIX. ഫ നോക്കുക.

൬൰൯. സ്വരത്തോടുകൂടി തുടങ്ങുന്നതും, തുടങ്ങാത്തതും, രണ്ടക്ഷരമുള്ളതുമായ ഒരു വാക്കിന്റെ ആദ്യത്തെ അക്ഷരത്തിനുശേഷം വരുന്ന സ്വരം സ്ഥാനംകൊണ്ടും, പിന്നെയുള്ള സ്വരങ്ങൾ അ, ആ, അല്ലെങ്കിൽ സങ്കേതചിഹ്നംകൊണ്ടും കുറിയ്ക്കേണ്ടതാണ്.

ഉദാഹരണം B. XXIX. വ നോക്കുക.

൭൰. വിട്ട രേഖകളുടെ ഒന്നും രണ്ടും സ്ഥാനസ്വരങ്ങൾ സ്ഥാനംകൊണ്ടും, മൂന്നാംസ്ഥാനസ്വരങ്ങൾ സ്വരചിഹ്നങ്ങൾകൊണ്ടും കുറിയ്ക്കേണ്ടതാണ്.

ഉദാഹരണം B. XXIX. ന നോക്കുക.

൭൰൧. രണ്ടക്ഷരമുള്ള ഒരു വാക്കിന്റെ സ്വരങ്ങൾ രണ്ടും ഒരേ സ്ഥാനത്തെഴുതിയാൽ മതിയാകുന്നതാകുന്നു.

ഉദാഹരണം B. XXIX. ര് നോക്കുക.

൭൰൨. മുൻപറഞ്ഞ സൂത്രം അനുസരിച്ച് ശബ്ദവ്യത്യാസമുള്ള സ്വരങ്ങൾ വരുമ്പോൾ ഈ. ഒ. ഉ. എന്ന രേഖാസ്വരങ്ങളെ കാണിയ്ക്കേണ്ടതാണ്.

ഉദാഹരണം B. XXIX. ൭ നോക്കുക.

൧൯൯. സാധാരണയായി ബിന്ദുസ്വരങ്ങളെ സ്ഥാനംകൊണ്ടും, രേഖാസ്വരങ്ങളെ ചിഹ്നം കൊണ്ടും കുറിയ്ക്കുന്നു.

൨൦൦. രണ്ടക്ഷരമുള്ള ഒരു വാക്കിൽ രണ്ടാമത്തെ അക്ഷരത്തിനുശേഷം വരുന്ന സ്വരം (രണ്ടാമത്തെ അക്ഷരം സ്ഥാനമനുസരിച്ച് കാണിക്കപ്പെടാൻ സാധിക്കാതെ വരുമ്പോഴോ, സ്ഥാനം തെററി എഴുതേണ്ടിവരുമ്പോഴൊ) കാണിയ്ക്കേണ്ടതാണ്.

ഉദാഹരണം B. XXIX. ൯ നോക്കുക.

൨൦൧. ഒരേ രേഖാസമൂഹംകൊണ്ടുതന്നെ ഒരേ സ്ഥാനത്തു ഒന്നിലധികം വാക്കുകളെ കുറിയ്ക്കാമെന്നു വരുമ്പോൾ അതിൽ ഏററവും പ്രധാനമായ ഒരു വാക്കൊഴിച്ച് ശേഷമുള്ള എല്ലാവാക്കുകളിലും എല്ലാസ്വരങ്ങളും കാണിക്കേണ്ടതാണ്.

ഉദാഹരണം B. XXIX. ൰ നോക്കുക.

൨൦൨. രണ്ടിലധികം രേഖകൾ ചേൎന്നുണ്ടാകുന്നതും, സ്വരത്തിൽ തുടങ്ങുന്നതും, അവസാനിക്കുന്നതുമായ എല്ലാവാക്കുകളുടേയും അവസാനത്തേയും ആദ്യത്തേയുംസ്വരം കാണിക്കേണ്ടതാണ്.

ഉദാഹരണം B. XXIX. ൮ നോക്കുക.

൨൦൩. രണ്ടിലധികം അക്ഷരമുള്ള ഒരുവാക്കിന്റെ എല്ലാ സ്വരങ്ങളും ഒരെ സ്ഥാനത്തെ

